# ശ്രീ
# വിഷ്ണുപാദാദികേശാന്ത
# വർണ്ണനസ്തോത്രം.

സവ്യാഖ്യാനം




വ്യാഖ്യാതാ,

പുലിയന്നൂർ എസ്. രാമയ്യർ.

# ശ്രീ

# വിഷ്ണുപാദാദികേശാന്ത വർണ്ണനസ്തോത്രം.

സവ്യാഖ്യാനം

ജഗദ്ഗുരു; പരമഹംസപരിവ്രാജകാചാര്യ

ശ്രീമച്ഛങ്കരഭഗവദ്പാദപ്രണീതം.

വ്യാഖ്യാതാ,

പുലിയന്നൂർ എസ്. രാമയ്യർ.

ഒന്നാംപതിപ്പ് കാപ്പി 1000.

"ശ്രീരാമവിലാസം" പ്രസ്സ്,

കൊല്ലം.

വില അണ ൮.

1109.

# പ്രസ്താവന.

"നാരായണായ നളിനായതലോചനായ
നാമാവശേഷിതമഹാബലിവൈഭവായ
നാനാചരാചരവിധായകജന്മദേശ-
നാഭീപുടായ പുരുഷായ നമഃ പരസ്മൈ."

മഹാകവിസാർവ്വഭൗമനും കേരളസാഹിത്യചക്രവർത്തിയുമായ ബ്രഹ്മശ്രീ ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ എം. എ; ബി. എൽ; എം. ആർ. ഏ. എസ്സി-ൻെറ അവതാരികയ്ക്കു പുറമെ ഈ വ്യാഖ്യാനത്തിന് ഒരു പ്രസ്താവനയുടെ ആവശ്യമില്ലെങ്കിലും ഇതിൻെറ ആഗമത്തെക്കുറിച്ച് അല്പം പറയാനുള്ളതുകൊണ്ട് ചുരുങ്ങിയ പ്രസ്താവനചെയ്യുന്നതാണ്. ഇപ്പോൾ ആററുങ്ങൽ ഡിസ്ത്രിക്ററ് മുൻസിഫ് ആയിരിക്കുന്ന ദേഹവും, ഇതിനുമുമ്പ് മീനച്ചൽ ഡിസ്ത്രിക്ററുമുൻസിഫ് ആയിരുന്ന മഹാനും; ഒരു ഭഗവത് ഭക്തനും ആയ ശ്രീമാൻ എം. രാമൻമേനോൻ അവർകൾ ബി. എ; ബി. എൽ; പാലായിൽ ഇരുന്നപ്പോൾ അദ്ദേഹത്തെ എനിക്കും എന്നെ അദ്ദേഹത്തിനും പരിചയപ്പെടുന്നതിനിടയായി. പ്രസംഗവശാൽ "ശ്രീകൃഷ്ണകർണ്ണാമൃത"ത്തിനു വിപുലമായ ഒരു ഭാഷാവ്യാഖ്യാനം എഴുതണമെന്ന് അദ്ദേഹം എന്നോടാവശ്യപ്പെടുകയും ഒരു പുസ്തകം സംഭാവന

ചെയ്യുകയും ചെയ്തു. അന്നുമുതൽ അതിന്നു ഞാൻ ഉദ്യമിക്കുന്നും ഉണ്ടു്. അങ്ങനെയിരിക്കുമ്പോൾ ജഗത്ഗുരു ശ്രീമച്ഛങ്കരഭഗവത്പാദരുടെ സ്തോത്രരത്നങ്ങളെപ്പററിയും ഈ സ്തോത്രത്തെപ്പററിയും പ്രസ്താവനയുണ്ടായി. ഒന്നു രണ്ടു പദ്യം ചൊല്ലിക്കേൾപ്പിച്ചപ്പോൾ ഇതിന്റെ വ്യാഖ്യാനം ഉടൻ എഴുതിത്തീക്കണമെന്നാവശ്യപ്പെടുകയും അതനുസരിച്ചു് യഥാമതി എഴുതിത്തീക്കുകയുംചെയ്തു. മഹാകവി പറയുന്നതുപോലെ മലയാളികൾക്കു് ഇതു ഉപയോഗപ്പെടുന്ന പക്ഷം അവർ എന്റെ ആപ്തസുഹൃത്തായ മിസ്റ്റർ രാമൻ മേനവനു കടപ്പെട്ടിരിക്കുന്നു എന്നു് ആദ്യമായി പ്രസ്താവിക്കട്ടെ.



ഈ സ്തോത്രരത്നത്തിന്റെ പരിപൂർണ്ണമായ ഒരു ജ്ഞാനം വായനക്കാൎക്കു നൽകുന്നതിന്നു കൃത്യാന്തരപരതന്ത്രനായ മഹാകവി അദ്ദേഹത്തിന്റെ വിലയേറിയ സമയം വ്യയം ചെയ്തതു കേരളീയരോടു് അദ്ദേഹത്തിനുള്ള കടമയാണെന്നു വേണമെങ്കിൽ പറയാം. എന്നാൽ ഏതാനും മാസക്കാലമായി ഈ വ്യാഖ്യാനം അദ്ദേഹത്തിന്റെ കൈവശമായിരുന്നിട്ടുള്ളതെന്നും, അദ്ദേഹം ഇതു കൂലങ്കഷമായി പരിശോധിച്ചു് ആവശ്യമുള്ള ദിക്കുകളിലെല്ലാം തിരുത്തിയിട്ടുണ്ടെന്നും, പല ഭാഗങ്ങളിലും ഒരുത്തമഗുരു വാത്സല്യശിഷ്യനെ എന്നപോലെ ഉപദേശിച്ചിട്ടുണ്ടെന്നും, ഈ അവതാരിക സൂക്ഷ്മമായി വായിക്കുന്നവരെ വേണ്ടതിൽ കൂടുതലായി എന്നെ പരിചയപ്പെടുത്തിയിട്ടുണ്ടെന്നും, ചിന്തിക്കുമ്പോൾ ആ മഹാകവിസാൎവ്വഭൗമനോടു് എനിക്കുള്ള കൃതജ്ഞത പറഞ്ഞറിയിക്കുന്നതിന്നു ഞാൻ അശക്തനായി ഭവിക്കുന്നു.

അസ്മാദൃശന്മാരായ വാത്സല്യശിഷ്യന്മാരെ വേണ്ടതുപോലെ ഉപദേശിക്കുന്നതിനും കൈരളീഭഗവതിയെ സർവ്വാലങ്കാരവിഭൂഷിതയാക്കുന്നതിനും സാക്ഷാൽ വിശ്വംഭരനായ വിശ്വേശ്വരൻ അദ്ദേഹത്തിന് അനുഗ്രഹം നൽകുമാറാകട്ടെ.

ചുരുങ്ങിയസമയത്തിനിടയിൽ ഈ പുസ്തകം ഇത്രയും വൃത്തിയായി അച്ചടിച്ചുതന്ന കൊല്ലം 'ശ്രീരാമവിലാസം' പ്രസ്സ് മാനേജരവർകളോട് എനിക്കുള്ള കൃതജ്ഞതയേയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.




പുലിയന്നൂർ,
1109 മേടം 9.

വ്യാഖ്യാതാ,
പുലിയന്നൂർ എസ്. രാമയ്യർ.

# അവതാരിക.



യതിവൎയ്യനും കവിവൎയ്യനും ആചാൎയ്യവൎയ്യനും ആയ ശ്രീമച്ഛങ്കരഭഗവൽപാദർ സൽഗുണോപാസകന്മാരായ സാമാന്യജനങ്ങളുടെ അനുഗ്രഹത്തിൽ അഭിനിവേശത്തോടുകൂടി അനവധി സ്തോത്രരത്നങ്ങൾ നിൎമ്മിച്ചിട്ടുണ്ടെന്നുള്ളതു സൎവ്വവിദിതമാണല്ലൊ. അവയിൽ സൗന്ദൎയ്യലഹരിയും ശിവാനന്ദലഹരിയും അത്യന്തം വിശിഷ്ടങ്ങളാണെങ്കിലും, അവയിൽനിന്നു് ഒട്ടും താണപടിയിലല്ല ആ മഹാനുഭാവന്റെ ശ്രീവിഷ്ണുപാദാദികേശാന്തസ്തോത്രം സ്ഥിതിചെയ്യുന്നതു്. സ്രഗ്ദ്ധരാവൃത്തത്തിൽ ൫൦ വൎണ്ണനാപദ്യങ്ങളും ഒരു ഫലശ്രുതിപദ്യവും ചേൎന്നു് ൫൧ പദ്യങ്ങളടങ്ങിയ ഈ പാദാദികേശം ശബ്ദംകൊണ്ടും അൎത്ഥംകൊണ്ടും ശയ്യകൊണ്ടും പാകംകൊണ്ടും രീതികൊണ്ടും വൃത്തികൊണ്ടും രസംകൊണ്ടും ധ്വനികൊണ്ടും അന്യാദൃശമായ മഹിമയ്ക്കു് ആകരമായി സമുല്ലസിക്കുന്നു. അദ്വൈതമതപ്രതിഷ്ഠാപകനും സ്മാൎത്തപഥമാൎഗ്ഗദർശിയുമായിരുന്ന ആചാൎയ്യപാദർ വിഷ്ണുവും ശിവനും ഒരുപോലെ ആരാധനാമൂൎത്തികളായിരുന്നു എങ്കിലും എങ്ങനെ ഭൎത്തൃഹരി,

"മഹേശ്വരേ വാ ജഗതാമധീശ്വരേ
ജനാർദ്ദനേ വാ ജഗദന്തരാത്മനി
നവസ്തുഭേദ പ്രതിപത്തിരസ്തിമേ;
തഥാപി ഭക്തിസ്തരുണേന്ദുശേഖരേ"

എന്നു വൈരാഗ്യശതകത്തിൽ തന്റെ ശിവപക്ഷപാത ത്തെ പ്രകടിപ്പിച്ചുവോ, അതുപോലെ നാരായണീയത്തിൽ മേല്പുത്തൂർ നാരായണഭട്ടതിരി,

"ശ്രീശങ്കരോപി ഭഗവാൻ സകലേഷു താവൽ
ത്വാമേവമാനയതി; യോ ഹി ന പക്ഷപാതീ,
ത്വന്നിഷ്ഠമേവ സഹി നാമ സഹസ്രകാദി-
വ്യാഖ്യൽ; ഭവൽസ്തുതിപരശ്ച ഗതിം പ്രപേദേ"

എന്ന പദ്യത്തിൽ ഉപപാദിക്കുന്നവിധം ആ മഹാനുഭാവ ന്റെ ചിത്തവൃത്തി "തഥാപി ഭക്തിസ്തരുണേന്ദുലോചനേ" എന്നു പറയത്തക്ക നിലയിലാണിരുന്നിരുന്നതെന്നുള്ളതിനു സംശയമില്ല. ഭഗവൽപാദർ വിഷ്ണുസഹസ്രനാമമാണു് ശി വസഹസ്രനാമമല്ല, രണ്ടും മഹാഭാരതാന്തർഗ്ഗതങ്ങളാണെ ങ്കിലും, വ്യാഖ്യാനിച്ചതു്. വിഷ്ണുഭുജംഗസ്തോത്രം മുതലായി അനേകം സ്തോത്രങ്ങൾ വിഷ്ണുപരങ്ങളായി അവിടുന്നു രചി ച്ചിട്ടുണ്ടെങ്കിലും അവയിൽ പ്രാഥമ്യത്തെ അർഹിക്കുന്നതു വിഷ്ണുപാദാദികേശാന്തസ്തോത്രംതന്നെയാണു്. ആ പ്രാഥ മ്യം അതിന്റെ സാഹിത്യഗുണംകൊണ്ടുമാത്രം സിദ്ധിച്ചത ല്ല; "യോ വിശ്വപ്രാണഭൂതസ്തനുരപി" ഇത്യാദി പദ്യങ്ങളി ലെ മന്ത്രശക്തികൊണ്ടു സിദ്ധിച്ചതുംകൂടിയല്ല; അതു് ആ ചാൎയ്യരുടെ ഒടുവിലത്തെ കവിതയാണെന്നുള്ള മെച്ചമാണു് സൎവ്വോപരി ആ സ്തോത്രത്തെ അന്യകൃതികളിൽനിന്നു വേർ തിരിച്ചു നിറുത്തുന്നതു്. ആചാൎയ്യർ കൈലാസത്തിൽ വച്ചാണു് ചരമഗതിയെ ലഭിച്ചതു് എന്നു മാധവാചാൎയ്യർ

ശങ്കരവിജയത്തിൽ പ്രസ്താവിക്കുന്നുണ്ടെങ്കിലും ആ പ്രസ്താവന ശരിയല്ലെന്നും അദ്ദേഹം സിദ്ധിയെ പ്രാപിച്ചതു ദക്ഷിണകൈലാസമായ തൃശ്ശിവപേരൂരിൽവച്ചാണെന്നുമത്രേ അഭിജ്ഞമതം. തൃശ്ശൂർമതിലകത്തു വിഷ്ണുക്ഷേത്രത്തിന്റെ പുരോഭാഗത്തുവച്ചാണു് ആചാര്യർ പാദാദികേശം രചിച്ചതു്. ൪൩-ാമത്തെ ശ്ലോകത്തിൽ "രുക്ഷസ്മാരേക്ഷുചാപച്യുതശരനികരക്ഷീണലക്ഷ്മീകടാക്ഷ പ്രോൽഫുല്ലൽപത്മമാലാവിലസിതമഹിതസ്ഫാടികേശാനലിങ്ഗം" ഇത്യാദി പുണ്ഡ്റസ്തുതിപരമായ പദ്യത്തിൽ 'പത്മ' എന്ന പദം വരെ ഉച്ചരിച്ചപ്പോൾ ആ മഹാൻ യശശ്ശരീരനായിത്തീർന്നുവെന്നും തദനന്തരമുള്ള പദ്യങ്ങൾ ആചാര്യരോടുകൂടിയുണ്ടായിരുന്ന പത്മപാദൻ നിർമ്മിച്ചു എന്നുമാണു് കേരളത്തിലെ ഐതിഹ്യം. നാല്പത്തിമൂന്നാമത്തെ പദ്യംവരെയുള്ള ഭാഗത്തിനും അതിനപ്പുറമുള്ള ഭാഗത്തിനും തമ്മിൽ രചനയിൽ യാതൊരു വ്യത്യാസവും സഹൃദയന്മാർക്കു കണ്ടുപിടിക്കുവാൻ സാധിക്കുന്നതല്ല. എന്നാൽ ഈ ഐതിഹ്യത്തെ അതുകൊണ്ടുമാത്രം അവിശ്വസിക്കണമെന്നു നിർബ്ബന്ധവുമില്ല. എന്തുകൊണ്ടെന്നാൽ ഭഗവൽപാദരുടെ പ്രഥമശിഷ്യനും വശ്യവാക്കും മഹാകവിയുമായിരുന്ന പത്മപാദാചാര്യർക്കു തന്റെ ഗുരുനാഥന്റെ ശൈലിയെ ഏഴെട്ടു പദ്യങ്ങളിൽ അനുകരിക്കുവാൻ വലിയ പ്രയാസമൊന്നുമുണ്ടാകുന്നതല്ലല്ലോ. ഏതായാലും ഇത്തരത്തിലൊരൈതിഹ്യം ഈ പാദാദികേശാന്തസ്തവവുമായി അനുബന്ധിച്ചു കിടപ്പുണ്ടെന്നു വായനക്കാർ സ്മരിക്കേണ്ടതാണു്. ആചാര്യർ സമാധിയടഞ്ഞ സ്ഥാനത്തു് ഇന്നും വിഷ്ണുവിന്റെ ഒരു

പീഠമുണ്ട്. മേല്പുത്തൂരിന്റെ "ഭവൽസ്തുതിപരശ്ചഗതിം പ്രപേദേ" എന്ന പ്രസ്താവനയും ഈ ഐതിഹ്യത്തിന് ഉപോൽബലകമാണെന്നു പറയേണ്ടതില്ലല്ലൊ.

ഇത്ര മഹനീയമായ ഒരു സ്തോത്രരത്നത്തിനു സംസ്കൃതത്തിൽ അനേകം വ്യാഖ്യാനങ്ങൾ ഉണ്ടെങ്കിലും മലയാളഭാഷയിൽ ആദ്യത്തെ വ്യാഖ്യാനമാണ് എന്റെ സ്നേഹിതൻ ശ്രീമാൻ പുലിയന്നൂർ എസ്. രാമയ്യർ ഇപ്പോൾ എഴുതി പ്രസിദ്ധപ്പെടുത്തുന്നതു് എന്നാകുന്നു എനിക്കു തോന്നുന്നതു്. രാമയ്യരെ ഒരു യുവകവിയുടേയും ഗ്രന്ഥവിമർശകന്റേയും നിലയിൽ കേരളീയർ ഇതിനുമുൻപുതന്നെ നല്ലപോലെ അറിയും. അദ്ദേഹത്തിനു കൈരളീദേവിയുടെ നേർക്കുള്ള ഭക്തി അതിരററതാണ്; തന്നാൽ കഴിയുന്നവിധത്തിലെല്ലാം ആ ദേവിയെ അദ്ദേഹം അനവരതം ആരാധിക്കുന്നുമുണ്ട്. വിഷ്ണുപാദാദികേശാന്തസ്തോത്രം അത്യന്തം ഗഹനമായ—എന്നാൽ അതേസമയത്തിൽത്തന്നെ അത്യന്തം പ്രസന്നവുമായ—ഒരു കാവ്യതല്ലജമാകുന്നു. മഹാകവിമൂർദ്ധന്യന്മാരുടെ മഹിതങ്ങളായ സൂക്തികൾ അത്തരത്തിലല്ലാതെ വരുവാൻ തരവുമില്ല. പ്രസന്നതകൊണ്ട് ശ്ലോകം കേട്ടാൽ അർത്ഥത്തിന്റെ ഒരു സ്വരൂപജ്ഞാനം കിട്ടും; ഗഹനതകൊണ്ട് അവഗാഹനം ചെയ്യുന്തോറും ആ അർത്ഥം അധികമധികമായി വ്യക്തീഭവിക്കുകയും ചെയ്യും; അതാണ് ഈ സ്തോത്രത്തിന്റെ ഒരു വൈശിഷ്ട്യം. രാമയ്യർ അന്വയാർത്ഥത്തിനു പുറമേ ഭാവവിവരണവും നൽകുന്നുണ്ട്; തന്നിമിത്തം സംസ്കൃതസാഹിത്യത്തിൽ

പരിചയം സിദ്ധിച്ചിട്ടില്ലാത്ത ഏവക്കും ഈ കൃതി ഇനി അധിഗമ്യമായിത്തീരുന്നതാണ്. അദ്ദേഹത്തിൻെറ വ്യവസായം അതിൻെറ ഉദ്ദേശസാധനത്തിനു എല്ലാവിധത്തിലും പര്യാപ്തമായിട്ടുണ്ടു്; ഇനിയും സൂക്ഷ്മവിചിന്തനം ചെയ്യുന്ന സഹൃദയന്മാക്ക് ഇതിലുമധികം അത്ഥം ലഭിക്കുവാൻ കഴിയും. ഗ്രന്ഥവിസ്തരത്തിലുള്ള അസ്ഥാനസ്ഥമല്ലാത്ത ഭയംകൊണ്ടു വ്യാഖ്യാതാവു തൻെറ ഉദ്യമത്തിന് ഒരു പരിധി കല്പിച്ചിരിക്കുന്നതു് സമുചിതംതന്നെ. വിപഠിഷുക്കളെ ഈ വ്യാഖ്യാനം മാർഗ്ഗസ്ഥന്മാരാക്കും. ബാക്കിയുള്ള സഞ്ചാരം അവക്കു തന്നെത്താൻ സാധിക്കാവുന്നതുമാണു്.

ഈ വ്യാഖ്യാനം ഞാൻ നിഷ്കൃഷിച്ചു വായിച്ചുനോക്കുകയും ആവശ്യമുള്ള ഭാഗങ്ങളിൽ തിരുത്തുകയും ചെയ്തിട്ടുണ്ടു്. രാമയ്യരുടെ ഈ സദ്വ്യവസായത്തെ ഞാൻ സവ്വാത്മനാ അഭിനന്ദിക്കുകയും ഈ വ്യാഖ്യാനത്തിനു ഭഗവൽഭക്തന്മാരുടെ ഇടയിൽ ധാരാളം പ്രചാരമുണ്ടായിക്കാണുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. എൻെറ സ്നേഹിതന് കാലാന്തരത്തിൽ ഇനിയും അനേകം വിശിഷ്ട സംസ്കൃത ഗ്രന്ഥങ്ങൾക്കു മർമ്മസ്പൃക്കുകളായ വ്യാഖ്യാനങ്ങൾ രചിക്കുവാൻ യോഗമുണ്ടാകട്ടെ.

തിരുവനന്തപുരം.
16—8—1109. } ഉള്ളൂർ എസ്. പരമേശ്വരയ്യർ.



ശ്രീരസ്തു.

# ശ്രീ
# വിഷ്ണുപാദാദികേശാന്ത
# വർണ്ണനസ്തോത്രം.

സവ്യാഖ്യാനം

ലക്ഷ്മീഭർത്തുർഭുജാഗ്രേ കൃതവസതിസിതം
യസ്യ രൂപം വിശാലം
നീലാദ്രേസ്തുംഗശൃംഗസ്ഥിതമിവ രജനി-
നാഥബിംബം വിഭാതി
പായാന്നഃ പാഞ്ചജന്യഃ സ സകലദിതിജ-
ത്രാസനൈഃ പൂരയൻ സ്വൈ-
ന്നിധ്വാനൈർന്നീരദൗഘ ധ്വനിപരിഭവദൈ-
രംബരം കംബുരാജഃ

വ്യാഖ്യാനം.

ശ്രീകൃഷ്ണം കരുണാകരം കലിമലപ്രധ്വംസിനം ശ്രീധരം
വേദവ്യാസമുനീന്ദ്രവന്ദിതപദാംഭോജം ജഗത്പൂജിതം
ഗോപാലം ശിശുപാലഘാതിനമമും ദ്വാരാവതീപാലകം
വന്ദേഹം വസുദേവസൂനുമമലം കംസാന്തകം സദ്ഗുരും.

ശ്രീമദ്വ്യാഘ്രപുരീശ കല്പകതരോൎമ്മൂലേ, മഹത്പൂജിത-
ശ്രീരാജന്മണിമണ്ഡപേ, സുഖിലസദ്ഭക്തസ്തവാന്ദോളിതേ,
സൎവ്വജ്ഞസ്യ കൃപാകടാക്ഷലഹരീ സംക്രീഡനാൎത്ഥം മയാ
ഭക്തിപ്രശ്രയസംയുതം വിരചിതോ ഗ്രന്ഥോഽരസേനാൎപ്പിതഃ

ലക്ഷ്മീഭൎത്തുഃ=മഹാവിഷ്ണുവിന്റെ. ഭുജാഗ്രേ=വാമഭാഗത്തുള്ള ഉൎദ്ധ്വകരത്തിൽ, കൃതവസതി=എല്ലായ്പോഴും സ്ഥിതിചെയ്യുന്നതും സിതം=വെളുത്തതും. വിശാലം=മഹത്തും ആയ. യസ്യ (കംബുരാജസ്യ) രൂപം=യാതൊരു പാഞ്ചജന്യത്തിന്റെ രൂപം. നീലാദ്രേഃ=ഇന്ദ്രനീലമണിപൎവ്വതത്തിന്റെ. തുംഗശൃംഗസ്ഥിതം=അത്യുന്നതശൃംഗത്തിൽ സ്ഥിതമായ. രജനീനാഥബിംബം ഇവവിഭാതി=ചന്ദ്രമണ്ഡലം എന്നതുപോലെ ശോഭിക്കുന്നു. സകലദിതിജത്രാസനൈഃ=അസുരവംശത്രാസകങ്ങളായി. നീരദൌഘധ്വനിപരിഭവദൈഃ=മേഘനിർഘോഷങ്ങളെ അഭിഭവിപ്പിക്കുന്നതുകളായിരിക്കുന്ന സ്വൈഃ നിധ്വാനൈഃ=സ്വങ്ങളായ ഗംഭീരധ്വനിവിശേഷങ്ങളെക്കൊണ്ട്. അംബരംപൂരയൻ=ആകാശത്തെ പൂരിപ്പിക്കുന്നതായിട്ട്. കംബുരാജഃ സഃ പാഞ്ചജന്യഃ=ശംഖരാജനായ ആ പാഞ്ചജന്യം. നഃ പായാത്=നമ്മളെ പാലിക്കട്ടെ.

പാഞ്ചജന്യസ്തുതി:—ലക്ഷ്മീനാഥനായ മഹാവിഷ്ണുവിന്റെ വാമോൎദ്ധ്വകരത്തിൽ സദാ സ്ഥിതിചെയ്യുന്നതും ശുഭ്രവും മഹത്തുമായ പാഞ്ചജന്യം ഇന്ദ്രനീലമണിപൎവ്വതത്തിന്റെ അത്യുന്നതശിഖരത്തിൽ ഉദിച്ചുയൎന്ന ഹിമകിരണനെപ്പോലെ ശോഭിക്കുന്നു. ഭഗവന്മൂൎത്തിയെ ഇന്ദ്രനീലമണിപൎവ്വതമായും ഒരു കരത്തെ അതിലുള്ള കൊടുമുടിയായും പാഞ്ചജന്യത്തെ ആ കൊടുമുടിയിൽ തെളിഞ്ഞു വിലസുന്ന ചന്ദ്രമണ്ഡലമായും കല്പിച്ചിരിക്കുന്നതിന്റെ വൈചിത്ര്യം അനിൎവ്വചനീയമായിരിക്കുന്നു. അസുരാരിയായ ഭഗവാൻ സ

രമധ്യത്തിൽ ധ്വനിപ്പിക്കുന്ന ശംഖനാദം ഒന്നുകൊണ്ടുതന്നെ ദൈത്യകുലം ഭീതിയോടുകൂടി ഓടിത്തുടങ്ങുന്നു. ശംഖധ്വനികൊണ്ടു് ഹൃദയം ഭയതരളിതമാകുന്നു. പിന്നെയുദ്ധം തന്നെ ആവശ്യമില്ലെന്നു വ്യംഗ്യം. ആ ശബ്ദം കാളമേഘനിർഘോഷങ്ങളെപ്പോലും അഭിഭവിപ്പിക്കുന്നതാകുന്നു. പ്രളയകാലമേഘധ്വനിയെന്നു ധരിക്കണം. പിന്നെയോ അന്തരിക്ഷം മുഴുവനും മുഖരിതമാകുന്നു. ശംഖധ്വനിയുടെ മാറ്റൊലി അന്തരിക്ഷം മുഴുവൻ മുഴക്കിക്കൊണ്ടിരിക്കുന്നു. ഇത്ര മഹത്തായ ഭഗവത്കരപാഞ്ചജന്യം നമ്മളെ രക്ഷിക്കട്ടെ. കാവ്യപ്രാരംഭം ലക്ഷ്മീപദവാചിയാകയാൽ സകാമഭക്തന്മാർക്കു സകലവിധൈശ്വര്യപ്രാപ്തിയും നിഷ്കാമഭക്തന്മാർക്കു പരമപദപ്രാപ്തിയും സാധിക്കുമെന്നുകൂടി ധ്വനിക്കുന്നു.

ആഹുര്യസ്യ സ്വരൂപം ക്ഷണമുഖമഖിലം
സൂരയഃ കാലമേതം
ധ്വാന്തസ്യൈകാന്തമന്തം യദപി ച പരമം
സർവ്വധാമ്നാം ച ധാമ
ചക്രം തച്ചക്രപാണേർദ്ദിതിജതനുഗള-
ദ്രക്തധാരാക്തധാരം
ശശ്വന്നോ വിശ്വവന്ദ്യം വിതരതു വിപുലം
ശർമ്മഘർമ്മാംശുശോഭം. ൨

സൂരയഃ=വിദ്വാന്മാർ. ക്ഷണമുഖം=ക്ഷണമുഖമായി.. അഖിലം=അഖിലമായിരിക്കുന്ന. ഏതംകാലം=ഈ കാലത്തെ. യസ്യ=യാതൊരു വിഷ്ണുചക്രത്തിന്റെ. സ്വരൂപം ഇതി ആഹുഃ=സ്വരൂപം എന്നു പറയുന്നു. ധ്വാന്തസ്യ=ധ്വാന്തത്തിന്റെ ഏകാന്തം അന്തം യത്=അവ്യഭിചാരിയായ അന്തം യാതൊന്നു്. സർവ്വധാമ്നാം പരമം ധാമം യത്=എല്ലാ തേജസ്സുകളുടെയും പരമമായ ആശ്രയസ്ഥാനം യാതൊന്നു് ചക്രപാണേഃ=ചക്രപാണിയുടെ. ദിതിജ

തന്നഗളദ്രക്തധാരാക്തധാരം=ദിതിജന്മാരുടെ ശരീരങ്ങളിൽ നിന്നു ഗളിക്കുന്ന രക്തധാരകളാൽ ക്ഷാളനം ചെയ്യപ്പെട്ടവായ്ത്തലയോടുകൂടിയതും. ഘൎമ്മാംശുശോഭം=സൂൎയ്യപ്രകാശത്തോടുകൂടിയതും വിശ്വവന്ദ്യം=വിശ്വവന്ദ്യവുമായ. തത് ചക്രം=മഹാവിഷ്ണുവിന്റെ ആ തൃച്ചക്രം. (ദക്ഷിണോൎദ്ധ്വകരത്തിലുള്ള) നഃ ശശ്വത് വിപുലം ശൎമ്മവിതരതു=നമുക്കു സദാസമയവും മഹത്തായ സുഖത്തെ പ്രദാനം ചെയ്യട്ടെ.

സുദൎശനസ്തുതി:—ക്ഷണമാത്രംതുടങ്ങി സംവത്സരാന്തമോ യുഗാന്തമോവരെയുള്ള ഈ അഖിലമായ കാലചക്രവും യാതൊരു ശ്രീചക്രത്തിന്റെ സ്വരൂപമാണെന്നു പണ്ഡിതന്മാർ പറയുന്നു. പ്രപഞ്ചാവിൎഭാവാവസാനപൎയ്യന്തമുള്ള സാക്ഷാൽ കാലചക്രംതന്നെയാണു ശ്രീചക്രമെന്നു വിദ്വാന്മാർ സമൎത്ഥിക്കുന്നു ചക്രം ചുററുന്നതുപോലെ ആബ്രഹ്മകീടപൎയ്യന്തമുള്ള പ്രപഞ്ചം കറങ്ങിക്കൊണ്ടിരിക്കുന്നു. ഈ കാലചക്രംതന്നെയാണു വിശ്വരൂപിയായ വിഷ്ണുഭഗവാന്റെ തൃക്കരത്തിൽ പരിലസിക്കുന്ന ശ്രീചക്രമെന്നു വിവേചനാകുശലന്മാരായ വിദ്വാന്മാർ യുക്തിയുക്തമായി അഭിപ്രായപ്പെടുന്നു. സംസാരധ്വാന്തം ശ്രീചക്രപ്രഭകൊണ്ടുമാത്രമേ അവസാനിക്കുന്നുള്ളു. ശ്രീചക്രത്തിന്റെ സ്വരൂപം സൂക്ഷ്മമായി ധരിച്ചിരിക്കുന്നവർ സംസാരതമസ്സിൽ കുടുങ്ങുകയില്ല. സംസാരവൃക്ഷം കടയോടെ പുഴക്കിത്തള്ളുന്നതിനു സഹസ്രാരമായ ശ്രീചക്രത്തിനു മാത്രമേ സാധിക്കുകയുള്ളു. സകല തേജസ്സമൂഹങ്ങളുടെയും ആശ്രയസ്ഥാനവും ഈ ശ്രീചക്രംതന്നെ. ബ്രഹ്മാണ്ഡത്തിൽ പ്രകാശമാനങ്ങളായ സകല തേജസ്സുകൾക്കും തത്തേജസ്സുകളെ പ്രദാനംചെയ്യുന്നതു് തേജോമൂൎത്തിയായ സുദൎശനമാകുന്നു എന്നു സങ്കല്പം. അധൎമ്മമൂൎത്തികളായ അസുരപുംഗവന്മാരുടെ ശരീരങ്ങളിൽനിന്നു പുറപ്പെടുന്ന രക്തത്തിൽ സദാസമയവും ആറാടിക്കൊണ്ടിരിക്കുന്ന ആ ശ്രീചക്രം. അധൎമ്മവിധ്വംസ

കമെന്നു താല്പര്യം. സൂര്യനെപ്പോലെ തേജസ്സുള്ളതു്. സൂര്യന്നു തേജസ്സിനെ പ്രദാനംചെയ്യുന്നതെന്നുമാകാം. വിശ്വവന്ദ്യം അതായതു ലോകവന്ദ്യം. ലോകസ്യ ഭുവനേജനേ എന്നുള്ളതുകൊണ്ടു സകലരാലും—ബ്രഹ്മാണ്ഡത്തിൽ അന്തർഭവിച്ചിരിക്കുന്ന സകല ജീവരാശിയാലും—വന്ദിക്കപ്പെടേണ്ടതു്. കാലാത്മകത്വവും, നിരതിശയതേജോമയത്വവും, നിശ്ശേഷ തമോനാശകത്വവും, വിശ്വവന്ദ്യത്വവും, സൂര്യനിലും സ്ഥിതിചെയ്യുന്നതായി വേദം ഘോഷിക്കുന്നു എന്നുള്ള തത്വവും ഇവിടെ ധരിച്ചിരിക്കുന്നതു കൊള്ളാം. ഇപ്രകാരം വിലസുന്ന സാക്ഷാൽ ചക്രപാണിയുടെ ആ സുദർശനചക്രം നമുക്കു മഹത്തായ മംഗളം പ്രദാനം ചെയ്യട്ടെ.

അവ്യാന്നിർഘാതഘോരോ ഹരിഭുജപവനാ
മശ്നാധ്മാതമൂർത്തേ-
രസ്മാൻ വിസ്മേരനേത്ര ത്രിദശനതിവചഃ
സാധുകാരൈഃ സുതാരഃ
സർവം സംഹർത്തുമിച്ഛോരരികുലഭുവനാ
സ്ഫാരവിസ്ഫാരനാദഃ
സംയത് കല്പാന്തസിന്ധൗ ശരസലിലഘടാ
വാർമ്മുചഃ കാർമ്മുകസ്യ. ൩

നിർഘാതഘോരഃ=നിർഘാതംപോലെ ഘോരമായി. വിസ്മേരനേത്രത്രിദശനതിവചഃ സാധുകാരൈഃ=വികസിതങ്ങളായ നേത്രങ്ങളോടുകൂടിയ ദേവന്മാരുടെ നതിവചഃസാധുകാരങ്ങളെക്കൊണ്ടു്. സുതാരഃ=അത്യുച്ചമായി. ഹരിഭുജപവനാമശ്നാധ്മാതമൂർത്തേഃ=മഹാവിഷ്ണുവിന്റെ കരമാകുന്ന പവനന്റെ തലോടൽ ഹേതുവായി വർദ്ധിതശരീരത്തോടുകൂടിയതായി. അരികുലഭുവനം സർവംസംഹർത്തുംഇച്ഛോഃ

=ശത്രുലോകസംഹാരംചെയ്യുന്നതിൻ സദാ അത്യാഗ്രഹത്തോടുകൂടിയതായി. സംയത്കല്പാന്തസിന്ധൗ=യുദ്ധമാകുന്ന പ്രളയസിന്ധുവിൽ. ശരസലിലഘടാവാർമ്മുചഃ=ശരമാകുന്ന സലിലപരമ്പരയെ വർഷിക്കുന്ന മേഘമായ. കാർമ്മുകസ്യ=കാർമ്മുകത്തിൻെറ. സ്ഫാരവിസ്ഫാരനാദഃ=അത്യുഗ്രമായ ധനുഃശബ്ദം. അസ്മാൻ അവ്യാത്=നമ്മളെ രക്ഷിക്കട്ടെ.

ശാർങ്ഗസ്തുതി:—ഇടിവെട്ടുമ്പോഠം ഉണ്ടാകുന്ന മേഘനിർഘോഷംപോലെ ഭയങ്കരമായി; ആനന്ദപരവശന്മാരായ ദേവന്മാർ അടിവണങ്ങി "ജയജയ രക്ഷരക്ഷ" എന്നിപ്രകാരമുള്ള ശബ്ദങ്ങളെപുറപ്പെടുവിക്കുമ്പോഠം ഉണ്ടാകുന്ന ധ്വനികൊണ്ടു വളരെ വളരെ മുഴങ്ങുന്നതായി; മഹാവിഷ്ണുവിൻെറ കരതലസ്പർശനംകൊണ്ട് സ്വതേയുള്ളതിൽ കൂടുതൽ ശരീരപുഷ്ടിയുള്ളതും, ശത്രുസമൂഹത്തെ ഒന്നൊഴിയാതെ നശിപ്പിക്കുന്നതിൽ അത്യാവേശമുള്ളതും അതിഭയങ്കരയുദ്ധമാകുന്ന പ്രളയസമുദ്രത്തിൽ ഇടവിടാതെ ശരജലങ്ങളെ വർഷിക്കുന്നതുമായ മഹാവിഷ്ണുവിൻെറ കരകാർമ്മുകത്തിൻെറ അതിഗംഭീരമായിരിക്കുന്ന ശബ്ദം നമ്മളെ രക്ഷിക്കട്ടെ. ഒരു മഹായുദ്ധത്തിൻെറ ചിത്രം ചേതോഹരമായി പ്രതിഫലിപ്പിച്ചിരിക്കുന്നു. അശനിപാതംപോലെ ശബ്ദം പുറപ്പെടുന്നു. "നാരായണജയജയ രക്ഷരക്ഷ" ആദിയായ ശബ്ദകോലാഹലങ്ങളാൽ അടിവണങ്ങുന്ന ദേവന്മാർ അന്തരിക്ഷം മാറെറാലിക്കൊള്ളിക്കുന്നു. തത്കരസ്പർശനം ഹേതുവായി അതിഘോരമായ ചെറുഞാണൊലി മുഴങ്ങുന്നു. കല്പകാലമേഘം വർഷിക്കുന്നതുപോലെ കാർമ്മുകത്തിൽനിന്ന് ഇടവിടാതെ ശരനിപാതമുണ്ടാകുന്നു. ആ കപ്പാടെ കൂടെ അത്യുച്ചമായ ഒരു ധ്വനി ഉയരുന്നു. ആ ധ്വനി നമ്മളെ രക്ഷിക്കട്ടെ എന്നു വിവക്ഷിതം.

ജീമൂതശ്യാമഭാസാ മുഹുരപി ഭഗവദ്
ബാഹുനാ മോഹയന്തീ
യുദ്ധേഷൂദ്ധൂയമാനാ ഝടിതി തഡിദിവാ
ലക്ഷ്യതേ യസ്യ മൂർത്തിഃ
സോഽസിസ്ത്രാസാകുലാക്ഷത്രിദശരിപുവപുഃ
ശോണിതാസ്വാദദൃപ്തോ
നിത്യാനന്ദായ ഭൂയാന്മധുമഥന മനോ
നന്ദകോ നന്ദകോ നഃ. ൮

ജീമൂതശ്യാമഭാസാ ഭഗവദ്ബാഹുനാ=കാളമേഘംപോലെ ശ്യാമായമാനമായ, ഭഗവാൻെറ തൃക്കരത്താൽ. മുഹുരപി=പിന്നെയും പിന്നെയും. ഉദ്ധൂയമാനാ=ഇളക്കപ്പെട്ടുന്നതും. മോഹയന്തീ=ശത്രുക്കളെ മോഹിപ്പിക്കുന്നതും ആയ. യസ്യ മൂർത്തിഃ=യാതൊരു നന്ദകത്തിൻെറ മൂർത്തി യുദ്ധേഷു=യുദ്ധങ്ങളിൽ. ഝടിതി=പെട്ടെന്നു്. തഡിത് ഇവ=തഡിത്തെന്നതുപോലെ. ആലക്ഷ്യതേ=കാണപ്പെടുന്നു. ത്രാസാകുലാക്ഷത്രിദശരിപുവപുഃ ശോണിതാസ്വാദദൃപ്തഃ=ഭയംകൊണ്ടു ഘൂർണ്ണിതങ്ങളായ കണ്ണുകളോടുകൂടിയ അസുരന്മാരുടെ ശരീരങ്ങളിലുള്ള രക്താസ്വാദത്താൽ ദൃപ്തമായി (അഹങ്കാരം) മധുമഥനമനോനന്ദകഃ=മധുമഥനൻെറ മനസ്സിനെ ആനന്ദിപ്പിക്കുന്നതായി, നന്ദകഃ=നന്ദകം എന്ന പ്രസിദ്ധമായിരിക്കുന്ന. സഃ അസിഃ=ആ വാൾ. നഃ=നമുക്കു്. നിത്യാനന്ദായ=നിത്യാനന്ദത്തിനായിക്കൊണ്ടു്. ഭൂയാത =ഭവിക്കട്ടെ.

നന്ദകസ്തുതി:—കാളമേഘശ്യാമാഭിരാമമായ ഭഗവാൻെറ തൃക്കരത്തിൽ നന്ദകം ചലിച്ചുകൊണ്ടു പ്രകാശിക്കുന്നു. ദർശനമാത്രത്താൽ ദൈത്യന്മാരെ മോഹിപ്പിക്കുന്നു. മിന്നൽപോലെ പെട്ടെന്നു പ്രത്യക്ഷമായും അപ്രത്യക്ഷമായും ഭവിക്കുന്നു. ഇവിടുത്തെ സ്വാരസ്യം ഹൃദയംഗമമായിരിക്കു

ന്നു. അസുരസംഹാരക്രിയോദ്യുക്തമായിരിക്കുന്ന വാളിനെ സദാസമയവും കാണാൻ സാധിക്കുന്നില്ല. ഇടയ്ക്കിടയ്ക്ക് അസുരസംഘാതമദ്ധ്യത്തിൽ മിന്നൽപ്പിണർപോലെ കാണുന്നു. അസുരദേഹകാന്തിയും നന്ദകപ്രഭയും കാർമേഘകാന്തിയും തടിത്ദ്യുതിയും എന്നപോലെ ശോഭിക്കുന്നു. ഭയംകൊണ്ടു തരളിതങ്ങളായിരിക്കുന്ന കണ്ണുകളോടുകൂടിയ അസുരന്മാരുടെ ശരീരങ്ങളിലുള്ള പ്രപാതം ഹേതുവായി നന്ദകം ദൃപ്തമായിരിക്കുന്നു. മധുമഥനന്റെ മനസ്സിനെ ആനന്ദിപ്പിക്കുന്നു അഹങ്കാരംകൊണ്ടു മതിമറന്ന നന്ദകത്തിനു നിത്യാനന്ദദാനത്തിനു ശക്തിയുണ്ടോ? എന്നൊന്നു ചിന്തിക്കേണ്ടതാണ്. കാമക്രോധമദമാത്സൎയ്യാദികളായ സംസാരാൎത്തികളെ നശിപ്പിക്കുകൊണ്ടു് ചിദ്രൂപാനന്ദത്തിൽ ലയിച്ചിരിക്കുന്ന ഒരാൾ തദ്രൂപാമൃതാസ്വാദനത്താൽ ദൃപ്തനായാൽ ആ ആളിന് നിത്യാനന്ദദായകാനുഗ്രഹശക്തിയുണ്ടെന്നറിയാമല്ലൊ. മധുമഥനമനോനന്ദകം എന്ന പദപ്രയോഗവും ഇവിടെ ചിന്തിക്കേണ്ടതാണ് അസുരവിനാശകന്റെ മനസ്സിനെ ആനന്ദിപ്പിക്കണമെങ്കിൽ തത് പാദസേവാരതി ഒന്നുകൊണ്ടുമാത്രമേ സാധിക്കയുള്ളു. അഷ്ടൈശ്വൎയ്യസിദ്ധികളടഞ്ഞ മഹായോഗികളെപ്പോലും പരാജിതന്മാരാക്കുന്നതിനു മഹാഭാഗവതന്മാൎക്കു സാധിക്കുമെന്നുള്ളതിന് അംബരീഷാദികളുടെ കഥകൾ ദൃഷ്ടാന്തങ്ങളാണ്. തന്റെ ധൎമ്മപ്രവൃത്തികൊണ്ടു മധുമഥനനെ ആനന്ദിപ്പിക്കുന്നതിനു നന്ദകത്തിനു ത്രാണിയുണ്ടെങ്കിൽ തത് പാദഭക്തന്മാൎക്കു നിത്യാനന്ദത്തെ പ്രദാനംചെയ്യുന്നതിനും ശക്തിയുണ്ടായിരിക്കും. ആ നന്ദകം നമുക്കു നിത്യാനന്ദത്തിനായിക്കൊണ്ടു ഭവിക്കട്ടെ. ഖഡ്ഗസഹചരമായ ചൎമ്മത്തെക്കൂടെ ഇവിടെ സ്മരിക്കണം. അഷ്ടായുധസഹിതമായ് അഷ്ടബാഹുക്കളോടുകൂടിയ ഭഗവന്മൂൎത്തി പുരാണങ്ങളിൽ പ്രസിദ്ധമാകുന്നു.

കമ്രാകാരാ മുരാരേഃ കരകമലതലേ-
    നാനുരാഗാദ്ഗൃഹീതാ
സമ്യക് വൃത്താസ്ഥിതാഗ്രേ സപദിനസഹതേ
    ദർശനം യാ പരേഷാം
രാജന്തീ ദൈത്യജീവാസവമദമുദിതാ
    ലോഹിതാ ലേപനാർദ്രാ
കാമം ദീപ്താംശുകാന്താ പ്രദിശതു ദയിതേ
    വാസ്യ കൗമോദകീനഃ ൩

കമ്രാകാരാ=മനോഹരമായ ശോഭയുള്ളതും (അതിസൗന്ദൎയ്യവതിയും) മുരാരേഃ=മുരാരിയുടെ. കരകമലതലേന=കരകമലത്താൽ. അനുരാഗാത് ഗൃഹീതാ=അനുരാഗത്തോടുകൂടി ഗ്രഹിക്കപ്പെട്ടതും (അത്യന്താനുരാഗത്തോടുകൂടി പാണിഗ്രഹണം ചെയ്യപ്പെട്ടവളും) സമ്യക്‌വൃത്താ=വൎത്തുളമായതും (ചാരിത്രഗുണസമ്പന്നയും) അഗ്രേ സ്ഥിതാ=പുരോഭാഗത്തു സ്ഥിതിചെയ്യുന്നതും (മുൻപിലിരിക്കുന്നവളും) പരേഷാം ദർശനം=ശത്രുക്കളുടെ ദർശനത്തെ (പരപുരുഷന്മാരുടെ ദർശനത്തെ) ന സഹതേ=സഹിക്കുന്നില്ല. സപദി=ഉടനെ (നിഷ്കാസനംചെയ്യുമെന്നൎത്ഥം.) സഹിക്കാത്തതും (സഹിക്കാത്തവളും) രാജന്തീ=ശോഭയുള്ളതും (ശോഭായമാനയും) ദൈത്യജീവാസവമദമുദിതാ=ദൈത്യന്മാരുടെ ജീവനമാകുന്ന ആസവപാനംകൊണ്ടുണ്ടായ മദം നിമിത്തം സന്തോഷിക്കുന്നതും (അസുരജീവനകരമായ മധുവിന്റെ പാനം ഹേതുവായിട്ടുണ്ടായ മദംകൊണ്ടുസന്തോഷിക്കുന്നവളും) ലോഹിതാ ലേപനാർദ്രാ=രക്തലേപനത്താൽ ക്ലിന്നമായതും (അംഗരാഗങ്ങളാൽ നിതരാം അലങ്കരിക്കപ്പെട്ടവളും) ദീപ്താംശുകാന്താ=അതിപ്രകാശത്തോടുകൂടിയതും (അതിപ്രകാശമാനമായ വസ്ത്രത്തോടുകൂടിയവളും) അസ്യ ദയിതാ ഇവ=ഭഗവാന്റെ ദയിതഎന്നപോലെ പ്രിയപ്പെട്ടതും (പ്രിയപ്പെട്ടവളും) യാ=യാതൊന്നോ? (യാതൊരുത്തിയോ)സാ കൗ

മോദകീ=ആ കൗമോദകീ എന്നു പ്രസിദ്ധമായ ഭഗവദ്ഗദ. നഃ=നമുക്ക്. കാമം പ്രദിശതു=കാമത്തെ പ്രദാനംചെയ്യട്ടെ

ഭഗവദ്ഗദയെ അദ്ദേഹത്തിൻെറ ദയിതയോടുപമിച്ചിരിക്കുന്നു. ഗദാസംസ്കൃതത്തിൽ സ്ത്രീലിംഗപദമാണ്, തന്നിമിത്തം ആചാൎയ്യപാദരുടെ പ്രയോഗചാതുൎയ്യം ഹൃദ്യമാണ്. അതു മേലെഴുതിയ വ്യാഖ്യാനംകൊണ്ടു മനസ്സിലാകുമെന്നുള്ളതിനാൽ ഇവിടെ ഇനിയും വിശദപ്പെടുത്തുന്നില്ല.

കൗമോദകീസ്തുതി:—ഭഗവദ്ഗദ മനോഹരാകൃതിയോടുകൂടിയതാണ്. ആയോധനത്തിൽ സമ്പാദിച്ചുകൊടുക്കുന്ന വിജയം ഹേതുവായി അനുരാഗത്തോടുകൂടി പിടിച്ചിരിക്കുന്നു. ഭഗവാനു ഗദയുപയോഗിക്കാതെതന്നെ വിജയം സിദ്ധമാണെന്നുള്ളതിനെ ഇവിടെ സ്മരിക്കാം. ശത്രുക്കളുടെ ദർശനംപോലും സഹിക്കുകയില്ല. ശത്രുക്കൾ മുൻപിൽ വന്നു നിൽക്കാൻ വഴികൊടുക്കുകയില്ല അതിനുമുൻപുതന്നെ ശത്രുസംഹാരം ചെയ്യുമെന്നു ധ്വനി. തൻെറ കിരണങ്ങളാൽ ബ്രഹ്മാണ്ഡം മുഴുവനും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു. അസുരസംഘാതത്തിൻെറ ജീവനമാകുന്ന ആസവത്തിൻെറ അമിതമായ പാനംനിമിത്തം ഉണ്ടായ മദംമൂലം വളരെ സന്തോഷിച്ചിരിക്കുന്നു. മഹാവിഷ്ണുവിനു വളരെ പ്രിയകരവുമാണ്. ആവിധം പരിലസിക്കുന്ന തൽകരസ്ഥയായ ഗദ നമുക്കു് ആഗ്രഹപ്രദാനം ചെയ്യട്ടെ.

യോ വിശ്വപ്രാണഭൂത സ്തനുരപി ച ഹരേ-
ൎയ്യാനകേതുസ്വരൂപോ
യം സഞ്ചിന്ത്യൈവ സദ്യഃ സ്വയമുരഗവധൂ-
വൎഗ്ഗഗൎഭാഃ പതന്തി

ചഞ്ചത് ചണ്ഡോരുതുണ്ഡത്രുടിതഫണിവസാ
രക്തപങ്കാങ്കിതാസ്യം
വന്ദേ ഛന്ദോമയം തം ഖഗപതിമമല-
സ്വർണ്ണവർണ്ണം സുപർണ്ണം. ൩

യഃ വിശ്വപ്രാണഭ്രുതഃ=യാവനൊരുത്തൻ വിശ്വപ്രാണഭ്രുതനാകുന്നു; അപിച യഃ ഹരേഃ തനുഃ=എന്നുതന്നെയല്ല; യാവനൊരുത്തൻ ഹരിയുടെ മൂർത്ത്യന്തരമാകുന്നു, യഃ ഹരേഃ യാനകേതുസ്വരൂപഃ=യാവനൊരുത്തൻ ഹരിയുടെ യാനസ്വരൂപമായും കേതുസ്വരൂപമായും സ്ഥിതിചെയ്യുന്നു. യം സഞ്ചിന്ത്യൈവ=യാവനൊരുത്തനെ ചിന്തിക്കുമ്പോൾത്തന്നെ, സദ്യഃ=ഉടനെ, സ്വയം ഉരഗവധൂവർഗ്ഗഗർഭാഃ=സ്വയമേവ ഉരഗവധൂവർഗ്ഗങ്ങളുടെ ഗർഭങ്ങൾ, പതന്തി=പതിക്കുന്നു. ചഞ്ചത് ചണ്ഡോരുതുണ്ഡത്രുടിതഫണിവസാരക്തപങ്കാങ്കിതാസ്യം=ശോഭായമാനവും ചണ്ഡവും മഹത്തുമായ കൊക്കുകൊണ്ടു കൊത്തുകഹേതുവായി ഛിന്നങ്ങളായ ഫണികളുടെ വസകളുടേയും രക്തത്തിൻേറയും പങ്കംകൊണ്ടു് അങ്കിതമായ ആസ്യത്തോടുകൂടിയവനും, അമലസ്വർണ്ണവർണ്ണം=അമലമായ സ്വർണ്ണവർണ്ണമുള്ളവനും, ഛന്ദോമയം=ഛന്ദോമയനും, ഖഗപതിം=ഖഗപതിയുമായ, തം സുപർണ്ണം=ആ ഗരുഡനെ, വന്ദേ=ഞാൻ വന്ദിക്കുന്നു.

ഗരുഡസ്തുതി:—വിശ്വപ്രാണങ്ങളിൽനിന്നു ഭവിച്ചവൻ വിശ്വരൂപൻെറ പ്രാണങ്ങളിൽനിന്നു ഭവിച്ചവൻ എന്നുമാകാം. അതായതു ഭഗവാൻെറ അംശാവതാരമെന്നു ധരിക്കണം. എന്നുതന്നെയല്ല; ഭഗവാൻെറ മൂർത്ത്യന്തരമാകുന്നു ഗരുഡൻ എന്നും പുരാണങ്ങളിൽ ഘോഷിക്കുന്നു. ഭഗവാനു ദശാവതാരമേയുള്ളുവല്ലൊ. അതിൽ ഗരുഡനെ ഉൾപ്പെടുത്തിയിട്ടില്ലല്ലൊ എന്നഭിപ്രായപ്പെടുന്നവരോടു് ഇവിടെ അല്പം പറയേണ്ടതായുണ്ടു്. കപിലാദികളായി അനേ

കരെ ഭഗവാന്റെ അംശാവതാരങ്ങളായി ഭാഗവതത്തിൽ പ്രകടമായി പറഞ്ഞിട്ടുണ്ട്. ഈ ഭാഗത്തുള്ള വലിയ സംശയം ഭഗവദ്ഗീതയിലുള്ള ഒരു പദ്യംകൊണ്ടു പരിഹരിക്കാമെന്നു വിചാരിക്കുന്നു. "യദ്യദ്വിഭൂതിമത് സത്വം ശ്രീമദൂർജ്ജിതമേവവാ തത്തദേവാവഗച്ഛത്വം മമ തേജോംശസംഭവം" അല്ലയോ അർജ്ജുന! ഈ ലോകങ്ങളിലോ അന്യലോകങ്ങളിലോ യാതൊരു സത്വം വിഭൂതിമത്തായോ (പ്രാജാപത്യത്തിന്റേയോ പ്രഭാവത്തിന്റേയോ ധനത്തിന്റേയോ പുണ്യകർമ്മങ്ങളുടേയോ വിദ്യയുടേയോ തപസ്സിന്റേയോ ശൗര്യധൈര്യൗദാര്യശമദമാദിസദ്ഗുണങ്ങളുടേയോ ജ്ഞാനത്തിന്റേയോ സമൃദ്ധിയുള്ളതു വിഭൂതിമത്ത്) ഊർജ്ജിതമായോ (ഓജസ്സ്, തേജസ്സ്, ബലം, പൗരുഷം, ദാർഢ്യം, ഉത്സാഹം ഇവയിൽ ഏതിന്റെയെങ്കിലും ഭാവമുള്ളതു്) ശ്രീമത്തായോ (ശോഭ, ലക്ഷ്മി, കാന്തി, സരസ്വതി, ബുദ്ധി, കീർത്തി, സ്ഫൂർത്തി ഇവയിൽ ഏതിന്റെയെങ്കിലും ഭാവമുള്ളതു്) നീ കാണുന്നുവെങ്കിൽ അതെല്ലാം എന്റെ അംശസംഭവംതന്നെയെന്നു ദൃഢമായി വിശ്വസിച്ചുകൊള്ളുക. ഇതിൽനിന്നു ലോകം മുഴുവൻ ഭഗവന്മയമാണെന്നു പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്നതാണ്. ഇതു് മനസ്സിൽ പതിയുന്ന സനാതനമതക്കാർക്കു ലോകത്തിൽ ഇതരമതങ്ങളില്ല. അതാണ് ഹിന്ദുമതം ഇതരമതങ്ങളെ അവഗണിക്കാത്തതെന്നു സൂക്ഷ്മദൃക്കുകൾ മനസ്സിലാക്കുമല്ലൊ. അതുമല്ല; ഗരുഡൻ ഭഗവാന്റെ മൂർത്ത്യന്തരമായി കല്പിക്കപ്പെടുകയും ലോകരാൽ വന്ദിക്കപ്പെടുകയും ചെയ്യുന്നുണ്ടു്. യാനവും കേതുവും ഗരുഡൻതന്നെ എന്നു പറയേണ്ടതുമില്ലല്ലൊ. ഗരുഡനെ കാണേണ്ട; ചിന്തിച്ചാൽ മാത്രം മതി; സർപ്പവധൂസമൂഹങ്ങളുടെ ഗർഭം അലസിപ്പോകും. ധർമ്മശ്രവണത്തിൽതന്നെ അധർമ്മസമൂഹം നഷ്ടമാകുമെന്നു ധ്വനി. അധർമ്മിഷ്ഠന്മാർ ധർമ്മം എന്നൊരു വാക്കുതന്നെ ഉച്ചരിക്കാത്തവരാണ്. ഉച്ചരിക്ക എന്നതിൽ വേണ്ടതുപോലെ എന്നു

ധരിക്കണം. ശുദ്ധസത്വസ്വരൂപനായ ഗരുഡന് സർപ്പവിദ്വേഷം എങ്ങനെ വന്നു? അതു വരാമോ? ഇതൊന്നും ഇവിടെ അധികമായി ചിന്തിക്കുന്നില്ല. മാതാവിൻെറ ദാസ്യം ഏതു പുത്രനും അസഹനീയമാണ്. മാതൃദാസ്യമോചനം സംഭവിച്ചാൽ പിന്നെ അതു ചിന്തിക്കണമോ? എന്നാണെങ്കിൽ; മാതാവിനെ ദാസ്യപ്പെടുത്തിയവർ ദുഷ്ടരാണെങ്കിൽ — അവരെക്കൊണ്ടു ലോകം നശിക്കുമെങ്കിൽ — അവരെ ഹിംസിക്കേണ്ടതു ലോകരക്ഷകൻെറ ധർമ്മമാണ്. വിശ്വപ്രാണഭൃതശബ്ദം ഇവിടെയും അൎത്ഥവത്തുതന്നെ. സർപ്പവസാരക്തപങ്കംകൊണ്ടു് അങ്കിതമായ ഗരുഡാസ്യചിത്രം സ്മരിക്കത്തക്കതുതന്നെ. വിശ്വരൂപസ്വരൂപിയുടെ മൂർത്ത്യന്തരം എന്നു പറഞ്ഞപ്പോൾത്തന്നെ വേദസ്വരൂപം സിദ്ധിച്ചു. അതുപോരാതെ ഛന്ദോമയൻ എന്നു് ഒന്നുകൂടി തെളിച്ചുപറഞ്ഞിരിക്കുന്നതു് ആചാൎയ്യപാദൎക്കു ഗരുഡനോടുള്ള ഭക്തിയെ പിന്നെയും പ്രദ്യോതിപ്പിക്കാനാകുന്നു. ഗരുഡൻെറ വൎണ്ണം സ്വൎണ്ണവൎണ്ണമാണു്. പക്ഷിശ്വരനാണെന്നു പറയാനുമില്ലല്ലൊ. ഇപ്രകാരമെല്ലാമിരിക്കുന്ന ഛന്ദോമയനായ ഗരുഡനെ ഞാൻ വന്ദിക്കുന്നു. രക്ഷിക്കട്ടെ എന്നാദിയായ പദങ്ങൾ ഉപേക്ഷിച്ചിരിക്കുന്നതിൻെറ ആന്തരമായ തത്വവും സ്വാരസ്യവും ആലോചനാകുശലന്മാർ ധരിക്കുന്നതാകുന്നു.

വിഷ്ണോർവിശേശ്വരസ്യ പ്രവരശയനകൃത്
    സൎവ്വലോകൈകധൎത്താ
സോഽനന്തഃ സൎവ്വഭൂതഃ പൃഥുവിമലയശാഃ
    സൎവ്വവേദൈശ്ചവേദ്യഃ
പാതാവിശ്വസ്യശശ്വത്സകലസുരരിപു-
    ധ്വംസനഃ പാപഹന്താ
സൎവ്വജ്ഞഃ സൎവ്വസാക്ഷീ സകലവിഷഭയാത്
    പാതു ഭോഗീശ്വരോ നഃ ൧

വിശേശ്വരസ്യ വിഷ്ണോഃ=വിശേശ്വരനായ വിഷ്ണുവിൻെറ പ്രവരശയനകൃത്=ശ്രേഷ്ഠശയ്യയും, സർവലോകൈകധർത്താ=സർവ്വലോകങ്ങളെയും ധരിക്കുന്നവനും, സർവ്വഭൂതഃ=സകലലോകോല്പാദകനും, പൃഥുവിമലയശാഃ=മഹത്തും വിമലവുമായ സുയശസ്സുള്ളവനും സർവ്വവേദൈശ്ചവേദ്യഃ=സർവ്വവേദങ്ങളാലും അറിയപ്പെടേണ്ടവനും, വിശ്വസ്യപാതാ=ലോകരക്ഷകനും, ശശ്വത് സകലസുരരിപുധ്വംസനഃ=എപ്പോഴും സകല ദേവശത്രുക്കളേയും സംഹരിക്കുന്നവനും, പാപഹന്താ=പാപത്തെ ഹരിക്കുന്നവനും, സർവ്വജ്ഞഃ=സർവ്വജ്ഞനും, സർവ്വസാക്ഷീ=സർവ്വസാക്ഷിയും ആയ സഃ ഭോഗീശ്വരഃ അനന്തഃ=ആ സർപ്പശ്രേഷ്ഠനായ അനന്തൻ, നഃ=നമ്മളെ, സകലവിഷഭയാത്=സകല വിഷഭയങ്ങളിൽനിന്നും, പാതു=രക്ഷിക്കട്ടെ

ആദിശേഷസ്തുതി:—വിശ്വേശ്വരനായി വ്യാപകശീലനായ വിഷ്ണുവിൻെറ അത്യുത്കൃഷ്ടമായ ശയ്യയാകുന്നു. ലോകം നിറഞ്ഞിരിക്കുന്ന വിശ്വമൂർത്തിയുടെ ശയ്യയാണ്. വിശ്വരൂപനെ താങ്ങാൻ തത്സദൃശനായ ഒരാളുതന്നെ ആവശ്യമാണ്. വിഷ്ണുഭഗവാനു തുല്യൻ അദ്ദേഹംതന്നെയല്ലാതെയാരാണുള്ളതു്. ഇവിടെ അനന്തൻ—അതായതു് ആദ്യന്തരഹിതനായ ഏകസ്വരൂപൻ—എന്നുള്ള തത്വത്തെക്കൂടെ ധരിച്ചു് വിശേഷണങ്ങൾക്കു് അർത്ഥം ധരിക്കേണ്ടതാണ്. വിഷ്ണുശയ്യയാകുമ്പോൾ അതുനിമിത്തംതന്നെ സർവ്വലോകങ്ങളേയും ധരിക്കുന്നവനാകണമല്ലോ. കുക്ഷിസ്ഥങ്ങളായ സകലലോകങ്ങളേയും ധരിക്കുന്ന ഭഗവാനെ ധരിക്കുന്നവൻ ലോകൈകധർത്താവും ആകും. ഇതരസഹായമില്ല. ഇതരന്മാരാൽസാധ്യവുമല്ല. സൃഷ്ടികാലത്തിൽ സർവ്വഭൂതങ്ങളും ഇവനിൽനിന്നുത്ഭവിക്കുന്നതായി പുരാണാദികളിൽ ഘോഷിക്കുന്നു. കഴിഞ്ഞ പദ്യത്തിൻെറവ്യാഖ്യാനം ഇവിടെയും മനനംചെയ്യേണ്ടതാകുന്നു. ഹിന്ദുക്കൾ വിഗ്രഹാരാ

ധകന്മാരാണെന്നു സ്വപ്നംകാണുന്നവർ ഇവ ശ്രദ്ധിച്ചുവാ യിക്കേണ്ടതാകുന്നു. സദൃശസ്സനൃണ്ണസ്വരൂപിയാണു്. അ തുല്യസദൃശസ്വാമിയാണു്. വേദവേദാംഗാദികളാൽമാത്രമേ അറിയപ്പെടുന്നുള്ളൂ. വിശ്വത്തിന്റെ രക്ഷകനാണു്. സ കലസുരരിപുക്കളേയും ധ്വംസിക്ക ശീലമായിട്ടുള്ളവൻ. അ ധർമ്മവിനാശകനും ധർമ്മസംരക്ഷകനും എന്നു ധ്വനി. സകല പാപങ്ങളേയും ഹനിക്കുന്നവൻ. ഭക്തന്മാരുടെ പാതകങ്ങളും നീക്കി പുണ്യസമ്പാദ്യത്തിനു വഴിതെളിക്കും. സർവ്വും അറിയാവുന്നവനും സർവ്വത്തിനും സാക്ഷിയും ആകു ന്നു. ഭഗവാനറിയാത്തതോ ഭഗവാൻ കാണാത്തതോ യാ തൊന്നുമില്ല അനന്തനെ വിഷ്ണുവിന്റെ അവതാരമായി സങ്കല്പിക്കുന്നതിനാൽ സകല വിശേഷണങ്ങളും അനുയോ ജ്യമെന്നു ധരിക്കണം അഥവാ ഉത്തമഭൃത്യനെ യജമാന നെപ്പോലെതന്നെ ഗണിക്കണമെന്നു ധ്വനി. ഭൃത്യന്റെ ഹിതം യജമാനനു സാധിക്കാതെകഴിയുകയില്ല

വാഗ്ഭൂഗൗര്യാദിഭേദൈർവ്വിദുരിഹ മുനയോ
  യാം യദീയൈശ്ച പുംസാം
കാരുണ്യാർദ്രൈഃ കടാക്ഷൈഃ സകൃദപി പതിതൈഃ
  സംപദഃസ്യുഃ സമഗ്രാഃ
കുന്ദേന്ദുസ്വച്ഛമന്ദസ്മിതമധുരമുഖാം-
  ഭോരുഹാം സുന്ദരാംഗീം
വന്ദേ വന്ദ്യാമശേഷൈരപി മുരഭിദുരോ-
  മന്ദിരാമിന്ദിരാം താം. വ്വ

യാം=യാതൊരു ലക്ഷ്മീദേവിയെ, മുനയഃ=വ്യാസാദിമ ഹർഷിപുംഗവന്മാർ, വാഗ്ഭൂഗൗര്യാദിഭേദൈഃ=സരസ്വ തി, ഭൂമി, ഗൗരി, ആദിയായ നിരവധി നാമഭേദങ്ങളെ ക്കൊണ്ടു, വിദുഃ=അറിയുന്നു. യദീയൈഃ കാരുണ്യാർദ്രൈഃ കടാക്ഷൈഃ=യാവളൊരുത്തിയുടെ കരുണകൊണ്ടാർദ്രങ്ങ

ളായ കടാക്ഷങ്ങൾ, സകൃദപിപതിതൈഃ=ഒരിക്കലെങ്കിലും പതിച്ചാൽ, പുംസാം=പുരുഷന്മാൎക്ക്, സമഗ്രാഃ സംപദഃ= സമഗ്രങ്ങളായ സമ്പത്തുകൾ, സ്യുഃ=ഭവിക്കും, കുന്ദേന്ദുസ്വച്ഛമന്ദസ്മിതമധുരമുഖാംഭോരുഹാം=കുന്ദം ഇന്ദു ഇവപോലെ സ്വച്ഛമായ മന്ദസ്മിതംകൊണ്ടു മധുരമായ മുഖപത്മത്തോടുകൂടിയവളും, സുന്ദരാംഗീം=പ്രത്യേകംപ്രത്യേകവും പൊതുവേയും അതിസുന്ദരാവയവങ്ങളോടു കൂടിയവളും, അശേഷൈഃ അപി വന്ദ്യാം=എല്ലാവരാലും വന്ദിക്കപ്പെടേണ്ടവളും, മുരഭിദുരോമന്ദിരാം=മുരാരിയുടെ ഉരസ്സാകുന്ന മന്ദിരത്തോടുകൂടിയവളും ആയ. താം ഇന്ദിരാം=ആ ലക്ഷ്മീദേവിയെ, അഹം വന്ദേ=ഞാൻ വന്ദിക്കുന്നു.

മഹാലക്ഷ്മീസ്തുതി:—ശക്തിസ്വരൂപിണികളായ സകല ദേവതകളും മഹാലക്ഷ്മിതന്നെയാണെന്നു മനനശീലന്മാരായ മഹൎഷിപുംഗവന്മാരറിയുന്നു ലക്ഷ്മീദേവിയെത്തന്നെ ഓരോ കാൎയ്യം സാധിക്കുവാൻവേണ്ടി ഓരോരുത്തർ ഓരോ പേരിൽ ആരാധിക്കുന്നു. ആ ആരാധനകളെല്ലാം ലക്ഷ്മീദേവിയിൽത്തന്നെ ചെന്നുചേരുന്നതായി വ്യാസാദികളായ മനനശീലന്മാരറിയുന്നു. "ആകാശാത് പതിതം തോയം യഥാ ഗച്ഛതി സാഗരം" എന്നതുപോലെ എന്നറിയണം. ലക്ഷ്മീഭഗവതിയുടെ കരുണാസമ്മിളിതമായ തൃക്കടാക്ഷം ഒരിക്കലെങ്കിലും പതിയാനിടവന്നാൽ സകല സമ്പത്തുകളും അവൎക്ക് സിദ്ധിക്കും. സാധാരണ ധനം മുതൽ മോക്ഷസമ്പത്തുവരെ എന്നു വ്യംഗ്യം. അതിധവളമായ—മന്ദസ്മിതതരളിതമായ—മുഖപത്മം ഒരിക്കൽ ദർശിപ്പാനിടവന്നാൽ അവൻ മഹാഭാഗ്യവാൻമാരിലും ഭാഗ്യവാനാകുന്നതാണ്. സൎവ്വലോകസൗന്ദൎയ്യസൎവ്വസ്വം എന്നു പറഞ്ഞാൽ സൗന്ദൎയ്യദേവത എന്നു മനസ്സിലാക്കാം. സകല സൗന്ദൎയ്യവും ഇവിടെനിന്നുത്ഭവിക്കുന്നതാണ്. സൗന്ദൎയ്യം ആകൎഷിക്കുന്നതാണല്ലൊ. സൗന്ദൎയ്യം ഭജനീയ

വുമാണു്. സാക്ഷാൽ മഹാലക്ഷ്മി ആബ്രഹ്മകീടപ൪്യന്തം വന്ദ്യയാണല്ലൊ. സംസാരവിച്ഛേദകരനായ സാക്ഷാൽ ഭഗവാൻെറ ഉരസ്സാണു ഭഗവതിയുടെ മന്ദിരം. വിദ്വാൻ വിദ്വാനെ അറിയുന്നു. എന്നതുപോലെ സൌന്ദ൪്യസ൪്വസ്വം സൌന്ദ൪്യസ൪്വസ്വധാമത്തെ അറിഞ്ഞു് സദാ അവിടെ കുടികൊണ്ടിരിക്കുന്നു. ഭഗവതിയെ സേവിച്ചാൽ ഭഗവാൻ പ്രത്യക്ഷമാകണമെന്നും ആകുമെന്നും ഇനി രണ്ടാമതൊരുത്തുപറയണമെന്നില്ല. ചിച്ഛക്തിസ്വരൂപിണിയായ മഹാലക്ഷ്മിയെ ആചാ൪്യസ്വാമിപാദങ്ങൾ പ്രണമിക്കുന്നു. ആചാ൪്യസ്വാമിപാദങ്ങളുടെ ദേവീപരങ്ങളായ സ്തോത്രങ്ങൾ അന്യാദൃശങ്ങളെന്നു പ്രസിദ്ധമാകുന്നു.

യാ സൂതേ സത്വജാലം സകലമപി സദാ
സന്നിധാനേന പുംസോ-
ധത്തേ യാ സത്വയോഗാച്ചരമചരമിദം
ഭൂതയേ ഭൂതജാതം
ധാത്രീം സ്ഥാത്രീം ജനിത്രീം പ്രകൃതിമവികൃതിം
വിശ്വശക്തിം വിധാത്രീം
വിഷ്ണോ൪വിശ്വാത്മനസ്താം വിപുലഗുണമയീം
പ്രാണനാഥാം പ്രണൗമി. ൯

യാ=യാതൊരു ഭൂമീദേവി, പുംസഃസന്നിധാനേന=പരംപുരുഷനായ വിഷ്ണുഭഗവാൻെറ സാന്നിധ്യം മാത്രം കൊണ്ടു്. സത്വജാലം സദാ സൂതേ=പ്രാണിസമൂഹത്തെ എപ്പോഴും ജനിപ്പിക്കുന്നു. യാ=യാതൊരു ഭൂമീദേവി, പുംസഃസത്വയോഗാത്=പുരുഷൻെറ സത്വസമ്പക്കംഹേതുവായി, ഇദം ചരം അചരം=ഈ ചരാചരങ്ങളായ, ഭൂതജാതം=ഭൂതജാതത്തെ, ഭൂതയേ ധത്തേ=ലോകവിഭൂതിക്കായിക്കൊണ്ടു ധരിക്കുന്നു. ധാത്രീം—സ്ഥാത്രീം—ജനിത്രീം—പ്രകൃതിം— അവികൃതിം— വിശ്വശക്തിം— വിധാത്രീം—

വിപുലഗുണമയീം=ധാത്രിയും സ്ഥാത്രിയും ജനിത്രിയും പ്രകൃതിയും അവികൃതിയും വിശ്വശക്തിയും വിധാത്രിയും വിപുലഗുണമയിയും ആയ, വിശ്വാത്മനഃ വിഷ്ണോഃ=വിശ്വാത്മാവായ വിഷ്ണുവിൻെറ താം പ്രാണനാഥാം=ആ പ്രാണനാഥയെ, അഹം പ്രണൗമി=ഞാൻ പ്രണമിക്കുന്നു.

ഭൂമീസ്തുതി:—ഭൂമീഭഗവതി പരമപുരുഷൻെറ സാന്നിധ്യം മാത്രംകൊണ്ടു സകലവിധമുള്ള സത്വങ്ങളേയും ജനിപ്പിക്കുന്നു. ഭൂമിയിലുള്ളതു മാത്രമല്ല, സകല ബ്രഹ്മാണ്ഡങ്ങളിലും ഉള്ളവയാകുന്നു. പരമപുരുഷൻെറ സത്വഗുണത്തേച്ചേർച്ചകൊണ്ടു സർവ്വലോകാഭ്യുദയത്തിനായി സകലചരാചരാത്മകമായ ഭൂതജാതത്തെ ധരിക്കുന്നു. ഇവിടെ സൗന്ദര്യലഹരിയിലെ "ശിവഃശക്ത്യായുക്തോയദി ഭവതി ശക്തഃപ്രഭവിതും നചേദേവം ദേവോ ന ഖലു കുശലഃസ്പന്ദിതുമപി അതസ്ത്വാമാരാധ്യാം ഹരിഹരവിരിഞ്ചാദിഭിരപി പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃപ്രഭവതി" എന്നുള്ള പ്രഥമപദ്യം സ്മരിക്കേണ്ടതു കൊള്ളാം. ഭഗവതിയിൽ നിന്നും എല്ലാം ഉണ്ടാകുന്നതിനാൽ പ്രകൃതിയെന്നും, വികാരരഹിതയായതുകൊണ്ട് അവികൃതിയെന്നും—അതായതു് ആദ്യന്തവിഹീനം—ധരിക്ക ശീലമായതിനാൽ ധാത്രിയെന്നും അഥവാ പരിപാലിക്കുക, പ്രപഞ്ചത്തിൽ ശക്തിയെ ഉല്പാദിപ്പിക്കുന്നതിനുള്ള സാമർത്ഥ്യം ഹേതുവായി വിധാത്രിയെന്നും, സ്ഥിരസ്വഭാവത്താൽ സ്ഥാത്രിയെന്നും അപൂർവ്വങ്ങളായ ആകാരങ്ങളോടുകൂടിയ സകലത്തേയും ഉൽപാദിപ്പിക്ക ഹേതുവായി ജനിത്രിയെന്നും, വിപുലങ്ങളായ സത്വരജസ്തമോമയഗുണാധിഷ്ഠാനദേവതയാകയാൽ വിപുലഗുണമയിയെന്നും മററും ധരിക്കേണ്ടതാകുന്നു. വിശ്വാത്മാവിൻെറ പ്രാണനു നാഥയായുള്ളവൾ പ്രാണപ്രേയസിയെന്നർത്ഥം. ആ ദേവതയെ ഞാൻ വേണ്ടപോലെ വന്ദിക്കുന്നു.

യേഭ്യോഽസൂയദ്ഭിരുച്ചൈഃ സപദി പദമുരു-
ത്യജ്യതേ ദൈത്യവർഗ്ഗൈ-
ർഭ്യേഭ്യോ ധർത്തും ച മൂർധ്നാ സ്പൃഹയതി സതതം
സർവ്വഗീർവാണവർഗ്ഗഃ
നിത്യം നിർമ്മൂലയേയുന്നിചിതതരമമീ
ഭക്തിനിഘ്നാത്മനാം നഃ
പത്മാക്ഷസ്യാംഘ്രിപത്മദ്വയതലനിലയാഃ
പാംസവഃ പാപപങ്കം. ൧൦

യേഭ്യഃ=യാവചില പാദപത്മരജസ്സുകളിൽനിന്നു്. അസൂയദ്ഭിഃദൈത്യവർഗ്ഗൈഃ=ഭീതന്മാരായ ദൈത്യവർഗ്ഗങ്ങളാൽ. ഉച്ചൈഃ ഉരുപദം സപദി ത്യജ്യതേ=അത്യധികമായ ഐശ്വര്യയുക്തമായ മഹത്തായ സ്ഥാനം തത്ക്ഷണം ത്യജിക്കപ്പെടുന്നു. സർവ്വഗീർവാണവർഗ്ഗഃ=സകല ദേവസമൂഹവും. സതതം=എപ്പോഴും. മൂർധ്നാ=മൂർദ്ധാവുകൊണ്ടു്. ധർത്തും=ധരിക്കുന്നതിനു. യേഭ്യഃ=യാവചിലപാദപത്മരജസ്സുകൾക്കായിക്കൊണ്ടു്. സ്പൃഹയതി=ആഗ്രഹിക്കുന്നു. പത്മാക്ഷസ്യാംഘ്രിപത്മദ്വയതലനിലയാഃ=പത്മാക്ഷന്റെ അംഘ്രിപത്മദ്വയത്തിന്റെ അധോഭാഗങ്ങളിൽ സ്ഥിതിചെയ്യുന്ന പാംസവഃ=രേണുക്കൾ. ഭക്തിനിഘ്നാത്മനാം നഃ=ഭക്തിക്കധീനമായ ആത്മാവോടുകൂടിയ നമ്മുടെ. നിത്യം നിചിതതരം പാപപങ്കം=ഓരോദിവസവും ഉപര്യുപരി സഞ്ചിതമായിരിക്കുന്ന പാപപങ്കത്തെ. നിർമ്മൂലയേയുഃ=നിർമ്മൂലനംചെയ്യട്ടെ.

പാദപാംസുസ്തുതി:—സാക്ഷാൽ ഭഗവാനായ മഹാവിഷ്ണുവിനെ സ്മരിക്കാതെ അസുരന്മാർ ദേവന്മാരുമായി കലഹിച്ചു് സവൈശ്വര്യയുക്തങ്ങളായ ദേവലോകാദികളെ കരസ്ഥമാക്കി. ഭഗവത്സ്മരണയില്ലാത്തകാലങ്ങളിൽ ദുർമ്മദം വർദ്ധിച്ചു സാധുക്കളെ ഉപദ്രവിക്കും. സാധുക്കൾ എന്നുള്ള

തിന് ഇവിടെ വിവക്ഷിച്ചിരിക്കുന്ന അർത്ഥം "സാധവോ ഹൃദയം മഹ്യം സാധൂനാം ഹൃദയന്ത്വഹം മദന്യത്തേ നജാനന്തിനാഹം തേഭ്യോമനാഗപി" എന്നു ഭാഗവതത്തിൽ ഭഗന്മുഖനിർഗ്ഗളിതമായ രഹസ്യമാണ്. ദേവന്മാർക്കും അല്പം അഹങ്കാരം വന്നിരിക്കാം. തൽക്ഷണം ദേവന്മാരും അസുരന്മാരും ഭഗവാനെ സ്മരിക്കുകയായി. തത്സമയം അസുരന്മാർ ഭഗവാന്റെ പാദധൂളിയിൽനിന്നുകൂടി ഭയപ്പെട്ട് പരന്മാരെ ഉപദ്രവിക്കുന്ന പ്രവൃത്തി അവസാനിപ്പിക്കുന്നു. ദേവന്മാർ — സാധുക്കൾ — സദാസമയവും തൃപ്പാദപത്മമധൂളിയായ ധൂളിയെ ശിരസ്സിൽ ധരിക്കുന്നതിന് അത്യാഗ്രഹമുള്ളവരാണെന്നു പ്രത്യേകിച്ചു പറയേണ്ടതായ ആവശ്യവുമില്ലല്ലൊ. പരമപുണ്യംചെയ്ത പൊടികൾ തൃപ്പാദപത്മങ്ങളുടെ അധോഭാഗങ്ങൾ ആവാസസ്ഥാനമാക്കിയിരിക്കുന്നു. അവിടുന്നു വിട്ടുമാറാൻ മനസ്സുവരുന്നില്ല. പാവനഭൂമിയായ ഭാരതമാതാവു ഭാഗ്യവതികളിൽ അഗ്രേസരയാണെന്ന് എത്രതവണ പറഞ്ഞാൽ മതിയാകും. ഭാരതഭൂമിയിലുള്ള ഓരോ രജഃകണവും പരമഭക്തന്മാരുടെ പരിപാവനശരീരങ്ങളല്ലയോ? എന്നുകൂടി തോന്നിപ്പോകുന്നു. തൃപ്പാദപാതം അന്യഥാ വരാൻ വഴിയുണ്ടെന്നു തോന്നുന്നില്ല. നിരവധി ജന്മങ്ങളിൽ ഓരോദിവസവും ഉപര്യുപരി പാപം സഞ്ചയിച്ചിരിക്കുന്ന ജീവികൾ സുകൃതാതിരേകംകൊണ്ടു പരമഭാഗവതന്മാരായി, പരിപാവനയായ ഭാരതമാതാവിന്റെ ഉദരത്തിൽ ആവിർഭവിച്ച് ലോകോപകാരാർത്ഥം ജീവിതം നയിച്ചുതുടങ്ങിയാൽ ഉപര്യുപരി സഞ്ചിതമായ പാപം അതുപോലെതന്നെ നിശ്ശേഷം നശിച്ചു പരിശുദ്ധാന്തരംഗന്മാരായി പരമസാധുക്കളായിത്തീരും. അപ്രകാരം നരസുരതിര്യഗാദികളുടെ ജീവിതം ശോഭനതരമാക്കിത്തീർക്കുന്നതിന് കെല്പുള്ള തൃപ്പാദധൂളികൾ നമ്മുടെ കല്മഷങ്ങളെല്ലാം കടയോടെ പറിച്ചുകളയട്ടെ.

രേഖാലേഖാഭിവന്ദ്യാശ്ചരണതലഗതാ-
ശ്ചക്രമത്സ്യാദിരൂപാഃ
സ്നിഗ്ദ്ധാഃ സൂക്ഷ്മാഃ സുജാതാഃ മൃദുലളിതതര
ക്ഷൗമസൂത്രായമാണാഃ
ദദ്യുർന്നോ മംഗളാനിഭ്രമരഭരജുഷാ
കോമളേനാബ്ജിജായാഃ
കമ്രേണാമ്രേഡ്യമാനാഃ കിസലയമൃദുനാ
പാണിനാ ചക്രപാണേഃ. ൧൧

ലേഖാഭിവന്ദ്യാഃ=ദേവന്മാരാൽ അഭിവന്ദ്യകളായി. സ്നിഗ്ദ്ധാഃ=അകഠിനകളായി. സൂക്ഷ്മാഃ=കൃശകളായി. സുജാതാഃ=സുജാതകളായി. മൃദുലളിതതരക്ഷൗമസൂത്രായമാണാഃ=മൃദുക്കളും അതിമനോഹരങ്ങളുമായ മഞ്ഞപ്പട്ടിൻെറ നൂലുകൾ പോലെ ആയിത്തീൎന്നുകളായി. അബ്ജിജായാഃ=മഹാലക്ഷ്മിയുടെ. കിസലയമൃദുനാ=കിസലയംപോലെ മൃദുവായി. കമ്രേണ=മനോഹരമായി ഭ്രമരഭരജുഷാ=ഷട്പദസമൂഹത്താൽ സേവിക്കപ്പെടുന്നതായിരിക്കുന്ന. പാണിനാ=പാണിയാൽ. ആമ്രേഡ്യമാനാഃ=വീണ്ടും വീണ്ടും തലോടുന്നതുകളായി. ചക്രപാണേഃ=ചക്രപാണിയുടെ. ചരണതലഗതാഃ=ചരണതലഗതകളായിരിക്കുന്ന. ചക്രമത്സ്യാദിരൂപാഃ രേഖാഃ=ചക്രമത്സ്യാദിരൂപകളായ രേഖകൾ. നഃ മംഗളാനി ദദ്യുഃ=നമുക്കായിക്കൊണ്ടു മംഗളങ്ങളെ തരട്ടെ.

പാദരേഖാസ്തുതി:—സദാസമയവും ദേവന്മാർ പ്രണമിക്കുന്നു. നെന്മേനിമലരിനെ തോല്പിക്കുന്ന മൃദുക്കളായ പാദങ്ങളിൽ കഠിനകളായ രേഖകൾ ഉണ്ടാകുകയില്ല. തെളിഞ്ഞു (നല്ലപോലെ) കാണുന്നുമില്ല. തൻെറ ആശ്രയസ്ഥാനമായ സമതലപ്രദേശത്തിനു വിരോധം വരുത്തുന്നില്ല. മഞ്ഞപ്പട്ടുനൂലുകൾപോലെ മൃദുലകോമളങ്ങളാണ്. മഹാലക്ഷ്മി തൻെറ അങ്കതലത്തിൽ എടുത്തു വച്ചുകൊ

ണ്ടു് തൃപ്പാദങ്ങളെ തലോടിക്കൊണ്ടിരിക്കുന്നു. തന്തിരുവടിയുടെ കരതലങ്ങളോ കിസലയംപോലെ മൃദുവും മനോഹരവും ആണു്. ആ കരതലങ്ങളുടെ സുഗന്ധംകൊണ്ടു വണ്ടുകൾ ധാരാളം ചുററിക്കൂടിയിരിക്കുന്നു. കരതലത്തിലുള്ള പത്മത്തിൻെറ വാസനകൊണ്ടും ആകാം. അഥവാ ഭഗവത് പാദപത്മങ്ങളുടെ സുഗന്ധമാംഃണന്നു വരരുതോ? ഭ്രമരഭരജ്ജൂട്ടു് എന്നതിനു് മഹാലക്ഷ്മിയുടെ കരപ്രകോഷ്ഠങ്ങളിൽ കിലകിലശബ്ദങ്ങളോടുകൂടി കിടക്കുന്ന രത്നാഭരണങ്ങളാൽ സേവിക്കപ്പെട്ടതെന്നും വരാമെന്നു കാണുന്നു. ചരണതലങ്ങളിൽ സാമുദ്രികാശാസ്ത്രപ്രകാരം ഉത്തമപുരുഷന്മാൎക്കുണ്ടായിരിക്കാവുന്ന ചക്രം മത്സ്യം മുതലായവയുടെ ആകൃതികളിലുള്ള രേഖകൾ കാണുന്നു. ആ രേഖകളുടെ വിശേഷണങ്ങളാണു് മുൻപു പറയപ്പെട്ടവ. ആ രേഖകൾ നമുക്കു മംഗളംതരട്ടെ.

യസ്മാദാക്രാമതോദ്യാം ഗരുഡമണിശിലാ-
　　കേതുദണ്ഡായമാനാ-
ദാശ്ച്യോതന്തീബഭാസേ സുരസരിദമലാ
　　വൈജയന്തീവകാന്താ
ഭൂമിഷ്ഠോയസ്തഥാന്യോ ഭുവനഗൃഹബൃഹത്-
　　സ്തംഭശോഭാംദധാനഃ
പാതാമേതൗപയോജോ ദരദലിതതലൗ
　　പങ്കജാക്ഷസ്യപാദൗ.　　൧൨

ഗരുഡമണിശിലാ കേതുദണ്ഡായമാനാത്=മരതകക്കല്ലുകൊണ്ടുണ്ടാക്കിയ കൊടിമരംപോലെ ആയിത്തീൎന്നതും. ദ്യാം ആക്രാമതഃ=ദ്യോവിനെ ആക്രമിക്കുന്നതുമായ. യസ്മാത്=യാതൊരു വാമപാദത്തിൽനിന്നു്. ആശ്ച്യോതന്തീ=ആപതിക്കുന്ന. അമലസുരസരിത്=നിൎമ്മലയായ ദേവഗംഗ. കാന്താവൈജയന്തീഇവബഭാസേ=മനോഹരയായ

കൊടിക്കൂറപോലെ ശോഭിച്ചു. അന്യഃയഃപാദഃ=അന്യമായ ദക്ഷിണപാദം. ഭൂമിഷ്ഠഃസൻ=ഭൂമിസ്ഥിതമായിട്ടുതന്നെ. ഭുവനഗൃഹബൃഹത് സ്തംഭശോഭാംദധാനഃ=ത്രിഭുവനമാകുന്ന ഗൃഹത്തിന്റെ ബൃഹത്തായ സ്തംഭത്തിന്റെ ശോഭയെ ധരിച്ചു. ഏതൗപയോജോദരദലിതതലൗ=ഈ പയോജത്തിന്റെ അന്തർഭാഗത്തെ തോല്പിക്കത്തക്ക തലങ്ങളോടുകൂടിയ പങ്കജാക്ഷസ്യപാദൗ=മഹാവിഷ്ണുവിന്റെ പാദങ്ങൾ. (അസ്മാൻ) പാതാം=നമ്മളെ രക്ഷിക്കട്ടെ-

ചരണസ്തുതി:—ഈ ചിത്രം അത്യന്തം മനോഹരമായിരിക്കുന്നു. ഭഗവത്തൃപ്പാദം—വാമപാദം—മരതകക്കല്ലു കൊണ്ടുണ്ടാക്കിയിരിക്കുന്ന ഒരു കൊടിമരംപോലെ ശോഭിക്കുന്നു. അതിന്റെ ഉയരമോ ബ്രഹ്മാണ്ഡകപാലസ്പർശിയാകുന്നു. ആ മുകളിൽനിന്നു നിർമ്മലയും പരിപാവനയും ആയ ദേവഗംഗ ആവിർഭവിക്കുന്നു. അതു താഴോട്ടു മാത്രമേ ഒഴുകുകയുള്ളു. എന്നാൽ ഭ്രമണംകൊണ്ടു ചരിഞ്ഞും വളഞ്ഞുംമററും വരാം. ആ ഗംഗാനദി ആ കൊടിമരത്തിലെ അതിമനോഹരമായ കൊടിക്കൂറപോലെ ശോഭിച്ചു- വാമപാദത്തെ അത്യുന്നതമായ ഒരു കൊടിമരവും അതിൽനിന്നു പുറപ്പെടുന്ന ദേവഗംഗയെ ആ കൊടിമരത്തിലെ കൊടിക്കൂറയും ആക്കി കല്പിച്ചിരിക്കുന്നു. പരസ്പരമുള്ള വർണ്ണവും മററും അതിമനോഹരമായിരിക്കുന്നു. ദക്ഷിണപാദം ഉറപ്പിച്ചു കുത്തിയിരിക്കതന്നെയാണു്. അതോ ത്രിഭുവനത്തേയും നിലയ്ക്കുനിറുത്തുന്ന സ്തംഭം ആണു്. താമരപ്പൂവിന്റെ ഉദരത്തേക്കാൾ മനോഹരങ്ങളാണു് ഈ പാദതലങ്ങൾ. ആ പാദതലങ്ങൾ നമ്മളെ രക്ഷിക്കട്ടെ. വാമനാവതാര ചിത്രം സ്മരിക്കുക. മഹാബലിയെ അഹംഭാവം കളഞ്ഞു പരിശുദ്ധനാക്കുന്നു. ബ്രഹ്മാണ്ഡരക്ഷാകരമായ തന്റെ അത്ഭുതകർമ്മത്തിന്റെ വിജയധ്വജമോ എന്നു തോന്നുമാറു ദക്ഷിണപാദം ഉയർന്നു പ്രകാശിക്കുന്നു. പരമഭാഗ്യവാനായ

ബ്രഹ്മാവിന്റെ കമണ്ഡലു തീൎത്ഥം പാദപ്രക്ഷാളനം ചെയ്യുന്നു. വാമനൻ വൎദ്ധിതശരീരനായതുപോലെതന്നെ വാമനപാദതീൎത്ഥവും വൎദ്ധിതശരീരയും പരിപാവനയും ആയ ഗംഗാനദിയായി പ്രവഹിക്കുന്നു. ആ ഗംഗാപ്രപാതംകൊണ്ടു ത്രിഭുവനത്തിനു ചലനംവരാതെ ദക്ഷിണപാദത്തെ ഊന്നിയിരിക്കുന്നു. ഭഗവാന്റെ അത്ഭുതാവതാരങ്ങൾ എന്തെല്ലാം ഗുണങ്ങളാണു ഭാഗവതന്മാൎക്കു ചെയ്തുകൊടുക്കുന്നതു്. പരിശുദ്ധയായ ഗംഗാനദി പൂൎവ്വജന്മാൎജ്ജിതമായ ദുരിതസഞ്ചയത്തെ അടിയോടെ നശിപ്പിക്കുന്നു.

ആക്രാമദ്ഭ്യാം ത്രിലോകീ മസുരസുരപതീ
തത്ക്ഷണാ ദേവനീതൗ
യാഭ്യാംവൈരോചനീന്ദ്രൗ യുഗപദപിവിപത്
സമ്പദോരേകധാമ
താഭ്യാം താമ്രോദരാഭ്യാം മുഹുരഹമജിത-
സ്യാഞ്ചിതാഭ്യാമുദാഭ്യാം
പ്രാജ്യൈശ്വൎയ്യപ്രദാഭ്യാം പ്രണതിമുപഗതഃ
പാദപങ്കേരുഹാഭ്യാം. ൧൩

തത്ക്ഷണാത് ഏവ=ആ ക്ഷണത്തിൽത്തന്നെ. ത്രിലോകീം=മൂന്നു ലോകത്തെ. ആക്രാമദ്ഭ്യാംയാഭ്യാം=ആക്രാമത്തുകളായ യാവചിലപാദങ്ങളാൽ. അസുരസുരപതീവൈരോചനീന്ദ്രൗ=അസുരസുരപതികളായ ബലീന്ദ്രന്മാർ. യുഗപത് അപി=ഒരേകാലത്തുതന്നെ. (സമകാലത്തുതന്നെ) വിപത്സമ്പദോരേകധാമ=വിപത്സമ്പത്തുകളുടെ ഒരു ധാമമാക്കി. നീതൗ=നയിക്കപ്പെട്ടു. താമ്രോദരാഭ്യാം=ചുവന്ന ഉൾപ്രദേശത്തോടു (അധോഭാഗത്തോടു) കൂടിയതും. പ്രാജ്യൈശ്വൎയ്യപ്രദാഭ്യാം=അധികമായി ഐശ്വൎയ്യപ്രദാനംചെയ്യുന്നതും. അഞ്ചിതാഭ്യാം=ബ്രഹ്മാദികളാൽപോലും പൂജിക്കപ്പെടുന്നതുമായ. അജിതസ്യ=മഹാവിഷ്ണുവിന്റെ.

താഭ്യാംഉഭാഭ്യാംപാദപങ്കേരുഹാഭ്യാം=ആ രണ്ടു പാദപത്മ ങ്ങളാൽ. അഹംമുഹുഃപ്രണതിംഉപഗതഃ=ഞാൻ പിന്നെ യും പിന്നെയും പ്രണതിയെ പ്രാപിപ്പിക്കപ്പെട്ടവനായി.

പാദപത്മസ്തുതി:—മഹാബലിയുടെ ദാനോദകം എ പ്പോഠം ദത്തമായോ ആ ക്ഷണത്തിൽത്തന്നെ മൂന്നു ലോക ത്തെയും ആക്രമിച്ചതുകളായ ഭഗവത്പാദപത്മങ്ങഠം അ സുരപതിയായ മഹാബലിയെ വിപദ്ധാമത്തേയും സുരപ തിയായ ദേവേന്ദ്രനെ സമ്പദ്ധാമത്തേയും ഒരേനിമിഷത്തിൽ പ്രാപിപ്പിച്ചു. ഭഗവാൻ ഒരു ക്രിയ മാത്രമേ ചെയ്തുള്ളു. ആ ക്രിയയുടെ ഫലം രണ്ടുപേർ വിപരീതസ്ഥിതിയിൽ അ പ്പോഠംത്തന്നെ അനുഭവിച്ചു. ഇവിടെ മഹാബലി വിപ ദ്ധാമത്തെ പ്രാപിച്ചു എന്നുള്ളതു് പ്രത്യേകം സൂക്ഷിക്കേണ്ട താണു്. ദാനോദകം ദത്തമാകുന്നതിനുമുൻപുള്ള പ്രാഭവം ചിന്തിച്ചാൽ മഹാബലിക്കു് വിപത്തു സംഭവിച്ചു എന്നു തോന്നിപ്പോകും. എന്നാൽ ഭാഗവതപാരായണം ചെയ്തി ട്ടുള്ളവർ അങ്ങനെ വിചാരിക്കുകയില്ല. മഹാബലിയുടെ അഹങ്കാരം നശിപ്പിക്കണമെന്നും ഐശ്വര്യമദോന്മത്തനാ യ ബലിയെ ഭക്താഗ്രഗണ്യനാക്കണമെന്നുമായിരുന്നു ഭഗ വാന്റെ സങ്കല്പം. ശിരസ്സിൽ തൃപ്പാദംവച്ചിട്ടുപോലും തെ ളിയാത്ത ബലിയുടെ മനസ്സ് പ്രിയപത്നിയായ സന്ധ്യാവ ലിയുടേയും പിതാമഹനായ പ്രഹ്ളാദന്റേയും സ്തുതികൊ ണ്ടു തെളിഞ്ഞുവശായി. ദേവലോകാധിപത്യത്തെക്കാഠം ശ്രേയസ്കരമായ പാതാളാധിപത്യമാണു ഭഗവാൻ ബലിക്കു നൽകിയതു്. ഉള്ളതു് ആസകലം പോകുകയും ചെയ്തു. മററു കിട്ടിയുമില്ല. അതിനിടയ്ക്കുള്ള ബലിയുടെ സ്ഥിതി യെയാണു് ആചാര്യസ്വാമികഠം സ്മരിക്കുന്നതു്. തത്ക്ഷ ണാദേവ എന്നുള്ള പദം പ്രത്യേകം നിഷ്കൃഷിച്ചാൽ അടു ത്ത ക്ഷണത്തിൽ വേറെ സ്ഥിതിവരുമെന്നും നിശ്ചയമാകു മല്ലൊ. ത്രിലോകാധിപത്യം കിട്ടുന്നതിനും അധഃപതനം

സിദ്ധിക്കുന്നതിനും തന്തിരുവടി വിചാരിച്ചാൽ എത്ര സമയം വേണമെന്ന് ഇന്ദ്രന്റേയും ബലിയുടേയും തൽക്കാല സ്ഥിതികൊണ്ടു് ഏവർക്കും ബോദ്ധ്യമാകും. അപിശബ്ദം അന്തരത്തെ സ്ഫുടമാക്കുന്ന ആബ്രഹ്മകീടപര്യന്തം നതിനതികളെക്കൊണ്ടു ഭഗവദർച്ചന ചെയ്യുന്ന കാലമായിരുന്നതസമയം. ഭക്തന്മാർക്കു സർവൈശ്വര്യപ്രദങ്ങളായിരിക്കുന്ന തത്പാദപത്മങ്ങളെ ഞാൻ പിന്നെയും പിന്നെയും നമസ്കരിക്കുന്നു. പരമഹംസപരിവ്രാജകനായിരുന്ന ജഗത്ഗുരു ശങ്കരാചാര്യസ്വാമികളുടെ ലോകോപകാരപ്രദമായ ഉപദേശം നോക്കുക. നിങ്ങൾ കാണുന്നതൊന്നും ശാശ്വതമാണെന്നു വിചാരിക്കരുതു്. ഇവ എടുക്കാനും കൊടുക്കാനും ത്രാണിയുള്ളയാളിനു അല്പവും യത്നമില്ല. സമ്പത്തിൽ പരനിന്ദയരുതു്. "ത്യാഗായസംഭൃതാർത്ഥാനാം" എന്നുള്ള കാളിദാസവാക്യം എത്രയോ ഉത്തമമായിരിക്കുന്നു. അറിഞ്ഞുപോലും അറിയാതെപോലും ഹോമിക്കുന്നവൻ കണ്ണു കാണാതെ ഹോമിച്ചുവെങ്കിലും ഹോമദ്രവ്യം യഥാസ്ഥാനത്തുതന്നെ പതിച്ചു. ബലിയും ഇന്ദ്രനും കൃതാർത്ഥന്മാരുമായി.

യേഭ്യോവർണ്ണശ്ചതുർത്ഥ ശ്ചരമതഉദഭൂ-
  ദാദി സർഗ്ഗേ പ്രജാനാം
സാഹസ്രീ ചാപി സംഖ്യാ പ്രകടമഭിഹിതാ
  സർവവേദേഷുയേഷാം
വ്യാപ്താ വിശ്വംഭരായൈ രതിവിതതതനോർ
  വിശ്വമൂർത്തേർവിരാജോ
വിഷ്ണോ സ്തേഭ്യോ മഹദ്ഭ്യഃ സതതമപിനമോ-
  സ്ത്വംഘ്രി പങ്കേരുഹേഭ്യഃ. ൧൪

പ്രജാനാം ആദിസർഗ്ഗേ=പ്രജകളുടെ ആദിസൃഷ്ടിയിൽ. യേഭ്യഃ=യാതൊന്നുകളിൽനിന്നു്. ചതുർത്ഥഃവർണ്ണഃ ചരമതഃഉദഭൂത്=ചതുർത്ഥമായിരിക്കുന്നവർണ്ണം അവസാന

ത്തിൽ ഉണ്ടായി. അപിച=എന്നുതന്നെയല്ല. യേഷാം സാഹസ്രീസംഖ്യാ=യാവചിലപാദങ്ങളുടെ സാഹസ്രിയായ സംഖ്യ. സർവവേദേഷു=എല്ലാ വേദങ്ങളിലും. പ്രകടം= സ്പഷ്ടമായി. അഭിഹിതാ=അഭിഹിതയായി(പറയപ്പെട്ടു) യൈഃവിശ്വംഭരാവ്യാപ്താ=യാവചിലപാദങ്ങളാൽ ഭൂമി വ്യാപ്തയായി. (നിറഞ്ഞു) അതിവിതതതനോഃ=അതിവിസ്തൃതശരീരനായി. (അപരിച്ഛിന്നസ്വരൂപൻ) വിശ്വമൂർത്തേഃ വിരാജഃ=വിശ്വമൂർത്തിയായിരിക്കുന്ന വിരാട് സ്വരൂപൻെറ. അംഘ്രിപങ്കേരുഹേഭ്യഃ= തൃപ്പാദപത്മങ്ങൾക്കായിക്കൊണ്ട്. സതതം=സർവദാ. നമഃഅസ്തു=നമസ്സുഭവിക്കട്ടെ. (നമസ്കരിക്കുന്നു)

സഹസ്രപാദസ്തുതി:—പ്രജകളുടെ ആദിസൃഷ്ടിയിൽ- ചാതുർവർണ്യസൃഷ്ടികാലത്ത്—നാലാമത്തെ വർണ്ണികളായ ശൂദ്രർ അവസാനമായി എന്നുപറഞ്ഞാൽ ത്രിവർണ്ണസൃഷ്ടികൾക്കുശേഷം ഉണ്ടായി. "പദ്ഭ്യാം ശൂദ്രോ അജായത" എന്നുള്ള പുരുഷസൂക്തം അടിസ്ഥാനം. സകല വേദങ്ങളിലും വേദാംഗങ്ങളിലും മററും വിരാട്സ്വരൂപനായ റിശേശ്വരന് അനവധി പാദങ്ങൾ ഉണ്ടെന്നു പ്രകടമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. വിശ്വരൂപിയായി—ലോകസ്വരൂപിയായി—ബ്രഹ്മാണ്ഡസ്വരൂപിയായിരിക്കുന്ന വിശ്വമൂർത്തിക്ക് അങ്ങനെ അല്ലാതെ വരാൻ തരവുമില്ലല്ലൊ. ഇവിടത്തെ സഹസ്രസംഖ്യയ്ക്ക് ആയിരം എന്നു പര്യാപ്തമായ സംഖ്യയല്ല. അപരിച്ഛിന്നസംഖ്യയാണ്. "സഹസ്രാക്ഷഃ സഹസ്രപാത്" എന്നു പുരുഷസൂക്തം. "നമോസ്ത്വനന്തായ സഹസ്രമൂർത്തയേ സഹസ്രപാദാക്ഷിശിരോരുബാഹവേ" എന്നതും അടിസ്ഥാനമായി കല്പിക്കാം. വിരാട്സ്വരൂപിയുടെ പാദങ്ങളാൽ ലോകം നിറയപ്പെട്ടിരിക്കുന്നു. "പദ്ഭ്യാംഭൂമി" ഇതിപുരുഷസൂക്തം. ബ്രഹ്മാണ്ഡസ്വരൂപിയായ ഭഗവാൻെറ ശരീരം അതിവിതതമാണെന്നു പറയാനില്ലല്ലൊ. അതു് അപരിച്ഛിന്നംതന്നെയെന്നർത്ഥം. അ

പ്രകാരമുള്ള പാദപത്മങ്ങൾക്കായി സദാസമയവും സകലരും നമിക്കേണ്ടതാകുന്നു. അതായതു് ഏകസ്വരൂപനായ വിശ്വമൂർത്തിയുടെ പാദങ്ങളിൽ പ്രണമിക്കണം. ബ്രഹ്മാണ്ഡത്തെ ആകക്കൂടി ഒരു മൂർത്തിയായി സങ്കല്പിച്ച ചിത്രം ദർശിക്കുവാൻ സാധിക്കുന്നവർക്ക് സനാതനമതത്തിന്റെ അടിസ്ഥാനമെന്തെന്നു് എളുപ്പം ബോദ്ധ്യമാകും. സത്വരജസ്തമോഗുണസംഭൃതമായ ജീവൻ ആദ്യം തമോഗുണസംപൂർണ്ണമായിരിക്കും. പരമഭക്തികൊണ്ടു് അതിന്റെ ദോഷം നശിച്ച് രജോഗുണമായിത്തീരും. അവിടെനിന്നുമുയർന്നു കളങ്കമില്ലാത്ത സത്വഗുണസങ്കേതമായിത്തീരും. അതുപോലെ മാത്രമേ ചാതുർവർണ്ണ്യസൃഷ്ടി ഗണിക്കേണ്ടതുള്ളു. ചാതുർവർണ്ണ്യം പരസ്പരോപകാരപ്രദമാണെന്നു പറയാനുമില്ലല്ലൊ. ആ സ്ഥിതി ആലോചിച്ചാൽ "ജന്മനാ ജായതേ ശൂദ്രഃ കർമ്മണാ ജായതേ ദ്വിജഃ" എന്ന പരമാർത്ഥവും കരതലാമലകംപോലെ ദർശിക്കാം.

വിഷ്ണോഃ പാദദ്വയാഗ്രേ വിമലനഖമണി-
ഭ്രാജിതാ രാജതേ യാ
രാജീവസ്യേവരമ്യാ ഹിമജലകണികാ-
ലംകൃതാഗ്രാ ദലാളി
അസ്മാകം വിസ്മയാർഹാണ്യഖിലമുനിജന-
പ്രാർത്ഥനീയാനിസേയം
ദദ്യാദാദ്യാനവദ്യാതതിരതിരുചിരാ
മംഗളാന്യംഗുലീനാം. ൧൭

യാ=യാതൊരു അംഗുലീസമൂഹം. വിഷ്ണോഃപാദദ്വയാഗ്രേ=വിഷ്ണുവിന്റെ പാദദ്വയാഗ്രത്തിൽ, വിമലനഖമണിഭ്രാജിതാ (സതീ)=വിമലങ്ങളായ നഖങ്ങളാകുന്ന മണികളാൽ പ്രകാശിക്കുന്നതായിട്ടു്. ഹിമജലകണികാലംകൃതാഗ്രാ=ഹിമജലബിന്ദുക്കളാൽ അഗ്രഭാഗം അലങ്കരിക്കപ്പെട്ട.

രാജിവസ്യദലാളീഇവ=താമരപ്പൂവിൻെറ ദലസമൂഹം എന്നതുപോലെ. രമ്യാ=രമ്യയായി. രാജതേ=ശോഭിക്കുന്നു. സാ ഇയം= ആ ഈ. ആദ്യാ=ആദ്യയായി. അനവദ്യാ=അനവദ്യയായി. അതിരുചിരാ=അതിമനോഹരയായിരിക്കുന്നു. അംഗുലീനാംതതിഃ=അംഗുലീതതി. (അംഗുലീസമൂഹം.) അസ്മാകം=നമുക്കു്. വിസ്മയാർഹാണി=അതിശയാർഹങ്ങളായി. അഖിലമുനിജനപ്രാർത്ഥനീയാനി=സകലമുനിജനങ്ങളും പ്രാർത്ഥിക്കുന്നതുകളായിരിക്കുന്ന. മംഗളാനി=മംഗളങ്ങളെ. ദദ്യാത്= ദാനംചെയ്യട്ടെ.

അംഗുലിസ്തുതി:—സാക്ഷാൽ മഹാവിഷ്ണുവിൻെറ പാദപദ്മാഗ്രങ്ങളിൽ അതിമനോഹരങ്ങളായ വിരലുകൾ പ്രകാശിക്കുന്നു. ആ വിരലുകളുടെ അഗ്രഭാഗം നിർമ്മലങ്ങളായിരിക്കുന്ന രത്നങ്ങൾപോലെയുള്ള നഖങ്ങളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നു. രത്നംപതിച്ചിരിക്കുകയാണോ എന്നു സംശയിക്കും. അത്യന്തം പ്രകാശിക്കുന്നുമുണ്ടു്. അതു കണ്ടാൽ മഞ്ഞുതുള്ളികൾ അററുത്തു വീണിരിക്കുന്ന താമരപ്പൂക്കളുടെ ഇതളുകളാണോ എന്നു തോന്നും. ആദ്യയാകുന്നു അതു്. അതിനു പൂർവ്വമായി യാതൊന്നുമുണ്ടായിട്ടില്ല. സൃഷ്ട്യാദികൾക്കു മുൻപു് മഹാവിഷ്ണു മാത്രമേയുണ്ടായിരുന്നുള്ളുവല്ലൊ. ഇത്രയും നിർമ്മലമായിട്ടും യാതൊന്നും കാണുകയില്ല. ശുദ്ധസത്വസ്വരൂപമാകയാൽ അതിനിർമ്മലം. അത്യന്തമനോഹരം. സൗന്ദര്യസാരസർവ്വസ്വമാകയാൽ അതിനേക്കാൾ മനോഹരമായി യാതൊന്നും കാണുകയില്ല. എങ്ങനെയുള്ള മംഗളങ്ങളാണു തരേണ്ടതു്. അത്ഭുതാർഹങ്ങളാണു്; മംഗളത്തിനു് അതിത്തിയില്ലെന്നുതന്നെയല്ലാ സിദ്ധിയിൽ ഏവനും അത്ഭുതവും തോന്നും. എന്നാൽ സാംസാരികന്മാൎക്കു് അത്ഭുതം തോന്നുന്നതാണോ? അല്ല. സകല മഹാമുനികളും പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നവയാണു്. അപ്രകാരമുള്ള അംഗുലീതതി നമുക്കു മംഗളംതരട്ടെ.

യസ്യാം ദൃഷ്ട്വാ മലായാം പ്രതികൃതിമമരാഃ
സ്വാം ഭവന്ത്യാ നമന്തഃ
സേന്ദ്രാഃ സാന്ദ്രീകൃതേർഷ്യാഃ സ്വപരസുരകുലാ
ശങ്കയാ തങ്കവന്തഃ
സാസദ്യഃ സാതിരേകാം സകലസുഖകരീം
സമ്പദം സാധയേന്ന-
ശ്ചഞ്ചത് ചാർവ്വാംശുചക്രാ ചരണനളിനയോ-
ശ്ചക്രപാണേർന്നഖാളീ. ൧൩

അമലായാംയസ്യാം=അമലയായ യാതൊരു നഖാളിയിൽ. സേന്ദ്രാഃഅമരാഃ=ഇന്ദ്രനോടുകൂടിയ ദേവന്മാർ. ആനമന്തഃ=നമസ്കരിക്കുന്നവരായിട്ട്. സ്വാംപ്രതികൃതിം=തങ്ങളുടെ പ്രതിബിംബത്തെ. ദൃഷ്ട്വാ=കണ്ടിട്ട്. സ്വപരസുരകുലാശങ്കയാ=തങ്ങളുടെ പ്രതിപക്ഷികളായ ദേവസമൂഹമോ എന്നുള്ള ഭ്രമംകൊണ്ട്. സാന്ദ്രീകൃതേർഷ്യാഃ=അത്യന്തം ഈർഷ്യയോടുകൂടിയവരായി. ആതങ്കവന്തഃ=സംശയം നിമിത്തം ഭയമുള്ളവരായി. ഭവന്തി=ഭവിക്കുന്നു. ചഞ്ചത് ചാർവ്വാംശുചക്രാ=പ്രകാശിക്കുന്ന കിരണസഹസ്രയുതയായ ചക്രപാണേഃ=ചക്രപാണിയുടെ. സാനഖാളീ=ആനഖതതി, നഃ സാതിരേകാം സകലസുഖകരീം സമ്പദം=നമുക്ക് ഐഹികാമുഷ്മികസുഖങ്ങളെ പ്രദാനംചെയ്യുന്നതും അത്യന്താധികസ്വഭാവമുള്ളതും ആയ സമ്പത്തിനെ. സദ്യഃസാധയേത്=ഉടനെ സാധിപ്പിക്കട്ടെ.

നഖാളീസ്തുതി:—അതിനിർമ്മലയായ തന്നഖാളി പ്രകാശിക്കുന്നു. ദേവേന്ദ്രൻ തുടങ്ങിയ ദേവസമൂഹം തത്പാദപത്മത്തിൽ പ്രണമിക്കുന്നു. പ്രണമിക്കുമ്പോൾ ആ നഖാളിയിൽ തങ്ങളുടെ പ്രതിബിംബം അവർ ദർശിക്കുന്നു? എന്താണിത്? തങ്ങളുടെ പ്രതിപക്ഷികളായ ദേവന്മാരോ. ഓഹോ, ഇനി ദേവലോകവും അതിൻെറ ആധിപത്യവും

തങ്ങൾക്കോ ഇവക്കോ സിദ്ധിക്കാൻ പോകുക. ഇപ്രകാരമുള്ളതും ഇതിൽപ്പരവുമായ ചിന്തകൊണ്ടു് ഇന്ദ്രാദികൾ ഭയപ്പെടുന്നു. തന്നിമിത്തം അത്യന്തം ഈൎഷ്യവരുന്നു. തങ്ങളുടെ സ്ഥാനം ആക്രമിക്കാൻവരുന്നവരോടു വിരോധംവരിക സാധാരണമാണല്ലൊ പ്രതിബിംബം ദൎശിക്കത്തക്ക പ്രകാശമുള്ള നഖാളി ഇന്ദ്രാദികൾക്കു ഭീതിവരുത്തിയതിൽ അത്ഭുതമുണ്ടോ? ലേശംപോലുമില്ല. ഭഗവാന്റെ ഒരു നഖത്തിന്റെ സഹസ്രാംശം ചിന്തിച്ചാൽ ആയിരം ബ്രഹ്മാണ്ഡകടാഹം ഒരുനിമിഷത്തിൽ നിൎമ്മിക്കാം. വാസ്തവത്തിൽ ഇന്ദ്രാദികൾക്കു ഭയംവരാം. ഇതുപോലെ പല ഭഗവന്മായകളും അവർ കണ്ടിട്ടുണ്ടു്. എന്തു്? തങ്ങളുടെ ഭക്തി കുറഞ്ഞുപോയോ? അവർ മനനംചെയ്യുകയായി. അപ്പോൾ ബോധംവരികയുംചെയ്തു. ആ നഖാളിയോ പ്രകാശമാനങ്ങളായ കിരണസമൂഹത്തോടുകൂടിയതാണു്. സഹസ്രാദിത്യന്മാർ ഒരേനിമിഷം ഉദിച്ചാൽ ഒരു നഖത്തിന്റെ പ്രകാശം കാണുകയില്ല. സമ്പത്തോ സാതിരേകയായിരിക്കണം. അതിൽ കൂടുതൽ വരാൻ പാടില്ല. അതാണല്ലൊ അതിൽ മഹൎഷിമാൎക്കുപോലും സ്പൃഹവരുന്നതു്. ഐഹികാമുഷ്മികസുഖങ്ങളെ പ്രദാനംചെയ്യുന്ന സമ്പത്താണു വേണ്ടതു്. അല്ലാതെ നശ്വരമായ സമ്പത്തല്ലാ ആവശ്യം. അതോ പെട്ടെന്നുവേണം. അന്തൎവേദിയിൽ തെളിഞ്ഞ ഭക്തി സിദ്ധിച്ചാൽപിന്നെയെന്തിനു താമസം? ചേലപ്പറമ്പിനു സിദ്ധിച്ചതുപോലെ ഒരു നമസ്കാരത്തിൽ മോക്ഷം സിദ്ധിക്കണം. എന്നാണോ? അങ്ങനെയും വരാം. അപ്പോൾ സകാമഭക്തന്മാരെക്കൂടെ കരുതേണ്ടയോ? ഐഹികസുഖാപേക്ഷയുള്ളവൎക്കും പാരത്രികസുഖാപേക്ഷയുള്ളവൎക്കും ആഗ്രഹസമ്പത്തു നിമിഷംതോറും കൊടുക്കുന്നതിനു് തന്നഖസഹസ്രാംശത്തിനു സാധിക്കും. നഖാളിയായാൽപിന്നെ പറയാനുമില്ലല്ലൊ.

പാദാംഭോജന്മസേവാ സമവനതസുര-
    വ്രാതഭാസ്വത്കിരീട-
പ്രത്യുപ്തോച്ചാവചാശ്മപ്രവരകരഗണൈ-
    ശ്ചിത്രിതം യദ്വിഭാതി
നമ്രാംഗാണാം ഹരേർന്നോ ഹരിദുപലമഹാ-
    കൂർമ്മ സൗന്ദര്യഹാരി-
ച്ഛായം ശ്രേയഃ പ്രദായി പ്രപദയുഗമിദം-
    പ്രാപയേത് പാപമന്തം. ൧൭

പാദാംഭോജന്മസേവാ സമവനതസുരവ്രാതഭാസ്വത് കിരീടപ്രത്യുപ്തോച്ചാവചാശ്മ പ്രവരകരഗണൈഃ=പാദങ്ങളാകുന്ന താമരകളുടെ സേവയിങ്കൽ വേണ്ടപോലെ നമസ്കരിക്കുന്ന ദേവസമൂഹങ്ങളുടെ പ്രകാശമാനങ്ങളായ കിരീടങ്ങളിൽ അണിഞ്ഞിരിക്കുന്ന നാനാവിധങ്ങളായ മണികളുടെ കിരണസമൂഹങ്ങളെക്കൊണ്ട്. ചിത്രിതം=പല നിറം കലർന്നതായ. യത് പ്രപദയുഗം=യാതൊരു പ്രപദയുഗം. വിഭാതി=ശോഭിക്കുന്നു. ഹരിദുപലമഹാകൂർമ്മസൗന്ദര്യഹാരിച്ഛായം=പച്ചരത്നക്കല്ലുകൾകൊണ്ടുണ്ടാക്കപ്പെട്ടതും മഹാകൂർമ്മത്തിന്റെ സൗന്ദര്യത്തെ ഹരിക്കുന്നതുമായ ച്ഛായയുള്ളതും. ശ്രേയഃ പ്രദായി = ശ്രേയസ്സിനെ പ്രദാനം ചെയ്യുന്നതുമായ. ഹരേഃ=ഹരിയുടെ. ഇദം പ്രപദയുഗം=ഈ പ്രപദയുഗം. നമ്രാംഗാണാം നഃ=നമ്രാംഗന്മാരായ നമ്മുടെ. പാപമന്തം പ്രാപയേത്=പാപങ്ങളെ കടയോടെ നശിപ്പിക്കട്ടെ.

പ്രപദയുഗസ്തുതി:—പാദങ്ങളാകുന്ന താമരകൾ വികസിച്ചുനിൽക്കുന്നു. അവയുടെ സേവയ്ക്കുവേണ്ടി സകല ദേവസമൂഹവും എത്തിയിരിക്കുന്നു. അവർ സാഷ്ടാംഗം നമസ്കരിക്കുന്നു. അപ്പോൾ ഭാസ്വദ്രത്നസഹസ്രങ്ങളോടുകൂടിയ കിരീടങ്ങളും പാദങ്ങളുമായി കൂടിച്ചേരുന്നു നാനാതരത്തിലുള്ള മണികളുടെ കിരണസമൂഹവും പ്രപദയുഗത്തിന്റെ

കിരണസമൂഹവുമായി ഇടകലൻ് ഒരു ശബളവൎണ്ണമുണ്ടാകുന്നു ഇപ്രകാരം പ്രകാശമാനമായ, ഭഗവാൻെറ പ്രപദയുഗം ശോഭിക്കുന്നു. പ്രപദങ്ങളോ പച്ചരത്നക്കല്ലുകളാൽ നിൎമ്മിതമായ മഹാകൂൎമ്മത്തിൻെറ ഛായയ്ക്കു് അപകൎഷം ഉണ്ടാക്കുന്നു. പിന്നെയോ പരമഭക്തന്മാൎക്കു സകലശ്രേയസ്സുകളേയും പ്രദാനം ചെയ്യുന്നതുമാകുന്നു. ആരുടെ പാപങ്ങളെയാണു നശിപ്പിക്കേണ്ടതു്. അതിനെപ്പററി പറയാനുമില്ല. സാഷ്ടാംഗപ്രണാമം ചെയ്യുന്ന പരമഭാഗവതന്മാരെപ്പററിയുള്ള ചിന്തയല്ലേ ഭഗവാനുള്ളൂ. അവരുടെ കാൎയ്യത്തിൽ ഭഗവാൻ തന്നെത്തന്നെ മറന്നുപോകുമെന്നുള്ളതു പാൎത്ഥസാരഥ്യക്രിയയിലും മററും പ്രത്യക്ഷമാണു്. ഭക്തപരാധീനനാണെന്നുള്ളതു് അംബരീഷാദികളുടെ ചരിത്രങ്ങളിൽനിന്നു ഗ്രഹിക്കാം. കരുണാശിതളസ്വാന്തനായ ഭഗവാൻെറ ആ പ്രപദയുഗം നമ്മുടെ പാപത്തിനു നാശം വരുത്തട്ടെ.

ശ്രീമത്യൗ ചാരുവൃത്തേ കരപരിമളനാ-
    നന്ദഹൃഷ്ടേ രമായാഃ
സൗന്ദൎയ്യാഢ്യേന്ദ്രനീലോപലരചിതമഹാ-
    ദണ്ഡയോഃ കാന്തിചൗരേ
സൂരീന്ദ്രൈഃ സ്തൂയമാനേ സുരകുലസുഖദേ
    സൂദിതാരാതിസംഘേ
ജംഘേ നാരായണീയേ മുഹുരപി ജയതാ-
    മസ്മദംഹോ ഹരന്ത്യൗ. ൧൭

ശ്രീമത്യൗ=ശോഭാവത്തുകളും. ചാരുവൃത്തേ=മനോഹരവൃത്താകൃതിയിലുള്ളവയും. രമായാഃ=രമയുടെ. കരപരിമളനാനന്ദഹൃഷ്ടേ=കരത്തിൽനിന്നു പുറപ്പെടുന്ന പരിമളംകൊണ്ടു് അത്യന്തം ആനന്ദത്തോടുകൂടിയവയും. സൗന്ദൎയ്യാഢ്യേന്ദ്രനീലോപലരചിതമഹാദണ്ഡയോഃ=നിരവധി സൗന്ദൎയ്യമുള്ള ഇന്ദ്രനീലക്കല്ലുകളാൽ ഉണ്ടാക്കപ്പെട്ട രണ്ടു മഹാദണ്ഡ

ങ്ങളുടെ. കാന്തിചൗരേ=ശോഭയെ ഹരിക്കുന്നവയും. സൂരി ഭിസ്തൈഃ സ്തൂയമാനേ=വിദ്വന്മണികളാൽ സ്തുതിക്കപ്പെടുന്നവയും. സുരകുലസുഖദേ=ദേവകുലങ്ങൾക്ക് അത്യന്തസുഖത്തെ ദാനം ചെയ്യുന്നവയും. സൂദിതാരാതിസംഘേ=ശത്രുമൎദ്ദനം ചെയ്യുന്നവയും ആയ. നാരായണീയേജംഘേ=സാക്ഷാൽ ഭഗവാൻ നാരായണസ്വാമിയുടെ ജംഘകൾ. മുഹുരപി=പിന്നെയും പിന്നെയും. അസ്മദംഹഃ=നമ്മുടെ പാപത്തെ. ഹരന്ത്യൗ=നശിപ്പിക്കുന്നതുകളായിട്ട്. ജയതാം=ജയിക്കട്ടെ.

ജംഘാസ്തുതി:—സൎവശോഭാസങ്കേതങ്ങൾ, ഹൃദയസ്പൃക്കായ വൃത്താകൃതിയുള്ളവ; സാക്ഷാൽ ലക്ഷ്മീദേവി കാലുകൾ തിരുമ്മിക്കൊണ്ടിരിക്കുമ്പോൾ തൽക്കരങ്ങളിൽനിന്നു പുറപ്പെടുന്ന അതിസുഭഗമായ സുഗന്ധാസ്വാദനത്തിൽ അത്യന്തം സന്തോഷിക്കുന്നവ; സൗന്ദൎയ്യസൎവസ്വങ്ങളായ ഇന്ദ്രനീലക്കല്ലുകളാൽ നിൎമ്മിക്കപ്പെട്ടു രണ്ടു മഹാദണ്ഡങ്ങളുടെ ശോഭയെ വിസ്മരിപ്പിക്കുന്നവ; സദാസമയവും വിദ്വൽകുലകേസരികളുടെ സൂക്തികുസുമങ്ങളാൽ അൎച്ചിക്കപ്പെടുന്നവ; ദേവസമൂഹത്തിന്—സുജനവംശങ്ങൾക്ക്—സുഖത്തെ പ്രദാനംചെയ്യുന്നവ; ശത്രുസമൂഹങ്ങളെ മൂലച്ഛേദം ചെയ്യുന്നവ; ആവിധമുള്ള സാക്ഷാൽ നാരായണസ്വാമിയുടെ ജംഘകൾ പിന്നെയുംപിന്നെയും നമ്മുടെ പാപങ്ങളെ നശിപ്പിച്ചുകൊണ്ടു സവോൽക്കൎഷേണ വൎത്തിക്കട്ടെ.

സമ്യക്സാഹ്യം വിധാതും സമമപി സതതം-
 ജംഘയോഃ ഖിന്നയോൎയ്യേ-
ഭാരീഭൂതോരുദണ്ഡദ്വയഭരണകൃതോ-
 ത്തംഭഭാവം ഭജേതേ
ചിത്താദൎശം നിധാതും മഹിതമിവസതാം-
 തേസമുദ്ഗായമാനേ
വൃത്താകാരേ വിധത്താം ഹൃദി മുദമജിത-
 സ്യാനിശം ജാനുനീനഃ ൧൭

യേ=യാവചിലജാനക്കാം. ഖിന്നയോഃ ജംഘയോഃ= ഖിന്നകളായിരിക്കുന്ന ജംഘകൾക്ക. സമ്യക് സാഹ്യം വിധാതും=ഔചിത്യപൂർവ്വം സഹായക്രിയയെ ചെയ്യുന്നതിനായിക്കൊണ്ടു്. സതതം=എല്ലായ്പ്പോഴും, സമമപി=ഒന്നിച്ചുതന്നെ. ഭാരീഭൂതോരുദണ്ഡദ്വയഭരണകൃതോത്തംഭഭാവം=ഭാരമായി ഭവിച്ച ഊരുദണ്ഡദ്വയത്തിന്റെ ഭരണത്തിൽ സാഹങ്കാരം സമത്ഥങ്ങൾ എന്ന ഭാവത്തെ. ഭജേതേ=ഭജിക്കുന്നു. സതാം=പരമഭാഗവതന്മാരായ സത്തുക്കളുടെ. ചിത്താദശ്ശംനിധാതും=ചിത്താദശ്ശത്തെ നിധാനംചെയ്യുന്നതിനായിക്കൊണ്ടു്. മഹിതംസമുദ്ഗായമാനേ ഇവ=സമത്ഥങ്ങളെന്നു ഗാനം ചെയ്യപ്പെടുന്നവയോ എന്നു തോന്നുമാറു്. വൃത്താകാരേ=വൃത്താകാരങ്ങളായ. അജിതസ്യ=മഹാവിഷ്ണുവിന്റെ. തേജാനനീ=ആജാനക്കാം. നഃ ചിത്തേ=നമ്മുടെ ചിത്തത്തിൽ. മുദംഅനിശംവിധത്താം=സന്തോഷം എപ്പോഴും വിധാനംചെയ്യട്ടെ.

ജാനസ്തുതി:—മുട്ടുകളെ വൎണ്ണിക്കുന്നു. മഹാവിഷ്ണുവിന്റെ തുത്തുടകൾ അത്യധികം ഭാരമുള്ളവയാണു് അവയെ ഭരിക്കുന്നതിനു കണങ്കാലുകൾ വളരെവളരെ ദുഃഖിക്കുന്നു. അപ്പോൾ പരന്മാരുടെ ആത്തിയിൽ അനുഭാവം പ്രദശിപ്പിക്കുന്ന ജാനക്കാം നിങ്ങൾ അങ്ങനെ വിഷമിക്കണ്ട; ഈ തുടകളെ താങ്ങുന്നതിനു ഞങ്ങൾക്കുതന്നെ വേണ്ടുവോളം ശക്തിയുണ്ടു് എന്നുള്ള അഹങ്കാരത്തോടുകൂടി അവയുടെ മദ്ധ്യത്തിലെത്തി ഔചിത്യപൂർവ്വം സഹായം ചെയ്യുന്നു. ആ ജാനക്കളോ പരമഭാഗവതന്മാരുടെ മഹിതമായ മനോദപ്പണത്തെ ഭദ്രമായി സൂക്ഷിക്കുന്നതിനുള്ള വളർവഞ്ചികകളാണു്. ഹൃദയസ്പൃക്കായ വൃത്താകൃതിയോടുകൂടിയവയുമാകുന്നു. അപ്രകാരമുള്ള ആദിമദ്ധ്യാന്തരഹിതനായ തന്തിരുവടിയുടെ ജാനക്കാം എപ്പോഴും നമുക്കു സന്തോഷം ഉണ്ടാക്കിക്കൊണ്ടുതന്നെയിരിക്കട്ടെ.

ദേവോ ഭീതിം വിധാതുഃ സപദി വിദധതൗ
കൈടഭാഖ്യം മധും ചാ-
വാരോപ്യാരൂഢഗർവാവധിജലധി യയോ-
രേവ ദൈത്യൗ ജഘാന
വൃത്താവന്യോന്യതുല്യൗ ചതുരമുപചയം-
ബിഭ്രതാവഭ്രനീലാ
വൂരൂ ചാരൂ ഹരേസ്തൗ മുദമതിശയിനീം-
മാനസേ നോ വിധത്താം. ൧.൦

വിധാതുഃ=ബ്രഹ്മാവിന്ന്. സപദി=ഉൽപത്തിമാത്ര യിൽത്തന്നെ. ഭീതിംവിദധതൗ=ഭയത്തെ ഉണ്ടാക്കുന്നവരായി. ആരൂഢഗർവൗ=വർദ്ധിച്ച അഹങ്കാരത്തോടുകൂടിയിരിക്കുന്ന. കൈടഭാഖ്യംമധും ച=കൈടഭനെന്നും മധുവെന്നും പേരുള്ള. യൗ ദൈത്യൗ=രണ്ടസുരന്മാരെ. ദേവഃ=ഭഗവാൻ മഹാവിഷ്ണു. യയോഃ=യാവചില തുടകളിൽ. ആരോപ്യ=എടുത്തുവച്ചിട്ട്. അധിജലധി ഏവ=സമുദ്രോപരിഭാഗത്തുവച്ചുതന്നെ. ജഘാന=കൊന്നു. വൃത്തൗ=വൃത്താകൃതിയുള്ളവയും. അന്യോന്യതുല്യൗ=പരസ്പരതുല്യങ്ങളും. ചതുരം ഉപചയം ബിഭ്രതൗ=സമർത്ഥമായതരത്തിൽ വർദ്ധനവിനെ പ്രാപിക്കുന്നവയും. അഭ്രനീലൗ=കാർമേഘകാന്തിയോടുകൂടിയവയും ആയ. ഹരേഃ=മഹാവിഷ്ണുവിന്റെ. തൗ ചാരൂ ഊരൂ=ആ മനോഹരങ്ങളായ ഊരുക്കൾ. നഃ മാനസേ=നമ്മുടെ മാനസത്തിൽ. അതിശയിനീം മുദം=അത്യന്താധികമായ സന്തോഷത്തെ. വിധത്താം=വിധാനംചെയ്യട്ടെ.

ഊരുസ്തുതി:—പ്രളയാവസാനത്തിൽ വിഷ്ണുകർണ്ണമലോൽഭൂതന്മാരായ മധുകൈടഭന്മാർ, നാഭിജന്മകമലഭൂതനായ ബ്രഹ്മാവിന്ന് ഉത്ഭവമാത്രത്തിൽത്തന്നെ അതിഭയത്തെ പ്രദാനംചെയ്തു. ബ്രഹ്മാവ് അതിന്നുമുൻപ് ഇങ്ങനെ രണ്ടസുരന്മാരെ കണ്ടിട്ടില്ല. അവരുടെ സ്ഥിതിയോ?

അത്യന്തഭയങ്കരാകാരന്മാരാണ്. ഘോരാ മദോന്മത്തന്മാരാണ്. പരസ്പരം തല്ലിക്കാമെന്നു വിചാരിച്ചാൽ സാധിക്കയുമില്ല. ബ്രഹ്മാവെന്താ ചെയ്യുക. അദ്ദേഹം സാധുവല്ലയോ? സാധുക്കളുടെ ഹൃദയവാസിയായ മഹാവിഷ്ണു തൽക്ഷണം ബ്രഹ്മാവിനു പ്രത്യക്ഷനായി. എവിടെവെച്ചാണ് അസുരന്മാരെ നിഗ്രഹിക്കുക. എവിടെനോക്കിയാലും പ്രളയജലംമാത്രമേയുള്ളു. മഹാവിഷ്ണുവിനു നിലയില്ലാത്ത സ്ഥലമുണ്ടോ? പ്രളയജലത്തിനു മീതേ തന്റെ രണ്ടു തുടകളിൽ മധുകൈടഭരെ എടുത്തുവച്ചു. തുടകളോ അന്യോന്യതുല്യങ്ങളാണ്. ബ്രഹ്മസൃഷ്ടിയിൽ പരസ്പരതുല്യവസ്തുക്കളില്ല ഇതു ബ്രഹ്മസൃഷ്ടിയല്ലെന്നു ധ്വനിക്കുന്നു. പിന്നെയോ കരിങ്കാറെതിർനിറമുടയവകളാണ്. സജലജലദശ്യാമളങ്ങളാണ്. മതിയോ? നിമിഷംതോറും വർദ്ധിച്ചുവരുന്നവയുമാണ്. അതിൽ എടുത്തുവച്ചു എന്നുവച്ചാൽ ഒരു മാതാവ് അഥവാ ഒരു പിതാവ് കുഞ്ഞുങ്ങളെ തുടയിൽ എടുത്തുവയ്ക്കുന്നതുപോലെ, എന്നർത്ഥം. കോഴിക്കൊലയ്ക്കു കുറുന്തടിവേണോ? അസുരന്മാർ നിമിഷമാത്രംകൊണ്ടു നിർജ്ജീവന്മാരായി. ആ ഊരുക്കൾ—പ്രപഞ്ചനിർമ്മാതാവായ ബ്രഹ്മാവിന്റെ മരണഭീതി തീർത്തു സന്തോഷംവരുത്തിയ ഊരുക്കൾ—നമുക്കു സാതിരേകമായ സന്തോഷത്തെ വരുത്തുമാറാകട്ടെ. മധുകൈടഭന്മാരും ബ്രഹ്മാവും സ്വസുതന്മാരല്ലയോ? പുത്രന്മാരെ നിഗ്രഹിക്കുന്നതു വിഹിതമോ? പിന്നെ എന്താണങ്ങനെ ചെയ്തതു്? വിസ്തരഭയംകൊണ്ടു് അധികം ചിന്തിക്കുന്നില്ല. കണ്ണമലോൽഭൂതന്മാരെന്നും പങ്കജകുസുമോത്ഭവനെന്നും പറഞ്ഞതുകൊണ്ടുതന്നെ ഉത്ഭവമാഹാത്മ്യം സിദ്ധിച്ചു. വിധാതുഃ എന്നു പറഞ്ഞതുകൊണ്ട് പരമഭാഗവതനെന്നും പ്രപഞ്ചസ്രഷ്ടാവെന്നും ആത്രുഘംഗവന്മാർ എന്നു പറഞ്ഞതുകൊണ്ടു് ലോകോപദ്രവകാരികളെന്നും അതിഭയങ്കരന്മാരെന്നും ധ്വനിപ്പിച്ചു. "പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം ധർമ്മസംസ്ഥാ

പനാൎത്ഥായ സംഭവാമി യുഗേയുഗേ" എന്നു ഭഗവാൻ സ്വയമേവ പീയൂഷധാര വർഷിക്കുമ്പോൾ അന്യഥാ ചിന്തിക്കേണ്ടതില്ല. അസൽപുത്രനെ ഉപേക്ഷിക്കുന്നതു ധൎമ്മശാസ്ത്രവിഹിതമെന്നു വിദുരരും ഉപദേശിക്കുന്നുണ്ടല്ലോ.

പീതേന ദ്യോതതേയച്ചതുരപരിഹിതേ-
　　നാംബരേണാത്യുദാരം
ജാതാലങ്കാരയോഗം ജലമിവ ജലധേർ-
　　ബാഡവാഗ്നിപ്രഭാഭിഃ
ഏതത് പാതിത്യദാന്നോ ജ്വലനമതിഘനാ-
　　ദേന സോ മാനനീയം
സാതത്യേനൈവ ചേതോവിഷയമവതരത്
　　പാതു പീതാംബരസ്യ. ൨൧

യത്=യാതൊരു ജ്വലനം. ചതുരപരിഹിതേന അംബരേണ=അലങ്കരണകൎമ്മകുശലന്മാരായ ഭക്തന്മാരാൽ ഭംഗിയാകുംവണ്ണം ബന്ധിക്കപ്പെട്ട പീതാംബരത്താൽ. ജാതാലങ്കാരയോഗം=ജാതമായ അലങ്കാരച്ചേർച്ചയോടുകൂടിയതായിട്ട്. ബാഡവാഗ്നിപ്രഭാഭിഃ ജലധേഃ ജലമിവ=ബാഡവാഗ്നിപ്രഭകളാൽ സമുദ്രത്തിന്റെ ജലം എന്നതുപോലെ. അത്യുദാരം ദ്യോതതേ=വളരെ ശ്രേഷ്ഠമായി പ്രകാശിക്കുന്നു. പീതാംബരസ്യ=മഹാവിഷ്ണുവിന്റെ. മാനനീയം ഏതത് ജ്വലനം=മാനനീയമായ ഈ ജ്വലനം. സാതത്യേനചേതോവിഷയം അവതരത് (സത്)=മുടങ്ങാതെ മനോവൃത്തിയെ സമാരോഹണം ചെയ്യുന്നതായിട്ട്. അതിഘനാത് പാതിത്യദാത്ഏനസഃ=അതിഭാരത്തോടുകൂടിയതും അതുകൊണ്ടുതന്നെ പാതിത്യത്തെ പ്രദാനംചെയ്യുന്നതുമായ പാപത്തിങ്കൽനിന്ന്, നഃ പാതു=നമ്മളെ പാലിക്കട്ടെ. (രക്ഷിക്കട്ടെ.)

ജഘനസ്തുതി:—സജലജലദനീലവർണ്ണനായ വിഷ്ണുഭഗവാൻ കരുണാശീതളകടാക്ഷവിക്ഷേപത്തോടുകൂടി ഇരുന്നരുളുന്നു. അലങ്കരണകർമ്മകുശലന്മാരായ പരമഭാഗവതന്മാർ തിരുമേനിയിൽ സ്വർണ്ണവർണ്ണത്തോടുകൂടിയ പീതാംബരം അണിയിച്ചിരിക്കുന്നു ഭക്തന്മാർ മനോഹരമായി അണിയിച്ചതു് എന്നു പറഞ്ഞതുകൊണ്ടു് അവർ ഹൃദയസ്പൃക്കായി ആ പണി നടത്തിയിരിക്കുമെന്നും കാഴ്ചക്കാർക്കു കൗതുകകരമായിരിക്കുമെന്നും വ്യഞ്ജിക്കുന്നു. "അലങ്കാരപ്രിയോവിഷ്ണുഃ" എന്ന വാക്യം ജാതാലങ്കാരയോഗം എന്നതിൽ ഗർഭീകരിച്ചിരിക്കുന്നു പീതാംബരധാരിയായ ഭഗവാനെ കണ്ടാൽ ബാഡവാഗ്നിപ്രഭയാൽ പ്രകാശമാനമായിരിക്കുന്ന സമുദ്രമാണോ എന്നു തോന്നും. പീതാംബരംകൊണ്ടു ജഘനം മാത്രമേ മറച്ചിട്ടുള്ളുവെങ്കിലും അതിന്റെ പ്രഭ നഖശിഖാന്തം വ്യാപിച്ചിരിക്കുന്നു എന്നു് ഉൽപ്രേക്ഷകൊണ്ടു വിചാരിക്കണം. ജഘനത്തിനു പീതാംബരം അനുയോജ്യമായിരിക്കുന്നു ആ ജഘനമോ മാനനീയമാണു്. ആ ജഘനം എന്തുചെയ്യണം? മുടങ്ങാതെ നമ്മുടെ മനോവ്യാപാരത്തിൽ കുടികൊള്ളണം. എന്നിട്ടോ നിരവധി ജന്മങ്ങളാൽ സഞ്ചിതമായിരിക്കുന്നതും തന്മൂലം വളരെവളരെ ഭാരം കൂടിയതുമായ പാപത്തിങ്കൽനിന്നു് നമ്മെ ഉദ്ധരിക്കണം. ഭാരീഭൂതമായ പാപംകൊണ്ടു് നമുക്കു വളരെ താഴ്ച വന്നുപോകും. ഭാരം കയറിയാൽ താണുപോകുമല്ലോ. സൃഷ്ടികർത്താവിന്റെ സൃഷ്ടികാലത്തു നമ്മുടെ സ്ഥിതി എന്താകുന്നു? എന്നറിഞ്ഞു് അതിൽനിന്നു് അഭ്യുദയം സമ്പാദിക്കാൻ ശ്രമിക്കേണ്ട നാം ഭാരീഭൂതമായ പാപം കഴുത്തിൽ കെട്ടിത്തൂക്കി സംസാരസാഗരത്തിൽ കുടിച്ചുചാകാൻ അല്ല ശ്രമിക്കേണ്ടതു് എന്നു സ്മരിപ്പിക്കുന്നു. പാപസംഹാരിയായ ആ ജഘനം പാപകാലപാശത്തിൽനിന്നു നമ്മളെ മോചിപ്പിക്കട്ടെ.

യസ്യാ ദാമ്ന്യാ ത്രിധാമ്നോ ജ്വലനകലിതയാ
ഭ്രാജതേഽംഗം യഥാബ്ധേ-
ർമ്മധ്യസ്ഥോ മന്ദരാദ്രിർഭുജഗപതിമഹാ-
ഭോഗസന്നദ്ധമദ്ധ്യഃ
കാഞ്ചീ സാ കാഞ്ചനാഭാ മണിവരകിരണൈ-
രുല്ലസദ്ഭിഃ പ്രദീപ്താ
കല്യാം കല്യാണദാത്രീം മമമതിമനിശം
കമ്രരൂപാ കരോതു. ൧൮

അബ്ധേഃ മധ്യസ്ഥഃ മന്ദരാദ്രിഃ=സമുദ്രത്തിന്റെ മധ്യ ത്തിൽ സ്ഥിതിചെയ്യുന്ന മന്ദരപൎവ്വതം, ഭുജഗപതിമഹാഭോ ഗസന്നദ്ധമദ്ധ്യഃ=വാസുകിയുടെ മഹാകായത്താൽ മധ്യഭാഗം വേണ്ടതുപോലെ ബന്ധിക്കപ്പെട്ടതായിട്ടു്, യഥാ=എപ്ര കാരം, ഭ്രാജതേ=ശോഭിക്കുന്നുവോ, തഥാ=അപ്രകാരം, ജ്വല നകലിതയാ=ജ്വലനകലിതയായ, യസ്യാഃ ദാമ്ന്യാ=യാ തൊരു കാഞ്ചിയുടെ രശനകൊണ്ടു്, ത്രിധാമ്നഃ അംഗം=ഭ ഗവാന്റെ അവയവം ശോഭിക്കുന്നു. കാഞ്ചനാഭാ=സ്വൎണ്ണ വൎണ്ണമുള്ളതും, ഉല്ലസദ്ഭിഃമണിവരകിരണൈഃ പ്രദീപ്താ=പ്ര കാശമാനങ്ങളായ ശ്രേഷ്ഠരത്നങ്ങളുടെ കിരണസമൂഹങ്ങളാൽ അത്യന്തം ദീപിക്കുന്നതും. കമ്രരൂപാ=അതുകൊണ്ടുതന്നെ മ നോഹരവും ആയ, സാകാഞ്ചീ=ആ കാഞ്ചി, മമമതിം=എ ന്റെ ബുദ്ധിയെ, അനിശം=സദാസമയവും, കല്യാംകല്യാ ണദാത്രീം=സമൎത്ഥയും മംഗളകരയും ആക്കി, കരോ തു=ചെയ്യട്ടെ.

കാഞ്ചിസ്തുതി:— സാക്ഷാൽ ഭഗവാൻ നാരായണന്റെ അരയിൽ സൎവ്വരത്നസമ്പൂൎണ്ണമായ കാഞ്ചി ബന്ധിച്ചിരിക്കു ന്നു. ആ കാഞ്ചിയോ ജ്വലനകലിതയായിട്ടു് ഭഗവത്ശരീ രത്തെ ശോഭിപ്പിക്കുന്നു. അതു കണ്ടാൽ പാൽക്കടലിൽ സൎവ്വരത്നസങ്കേതമായ മന്ദരപൎവ്വതം സ്ഥിതിചെയ്യുന്നതാ യും അതിന്റെ മധ്യഭാഗം വാസുകിയുടെ ശരീരത്താൽ ബ

ന്ധിക്കപ്പെട്ടതായും തോന്നും. ഇവിടെ ഭഗവാനെ മന്ദര പവ്വതമായും പീതാംബരത്തെ തിരയടിച്ചുകൊണ്ടിരിക്കുന്ന —അഥവാ മഥനത്തിൽ ഇളകിമറിയുന്ന—പാലാഴിയായും പീതാംബരത്തിൻെറ മുകളിൽ ചാത്തിയിരിക്കുന്ന കാഞ്ചിയെ വാസുകിയുടെ ശരീരമായും കല്പിച്ചിരിക്കുന്നു. ദേവാസുരമഥനത്താൽ പാൽപ്പയോധി ഇളകിമറിയുന്നു. മധ്യഭാഗത്തു നവരത്നാകരമായ മന്ദരപവ്വതം സ്ഥിതിചെയ്യുന്നു. ആ പവ്വതം വാസുകിയാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ഫേനസമൂഹം മേൽക്കുമേൽ അതിൽ വന്നണയുന്നു. പീതാംബരം ചാത്തി അതിനു മുകളിൽ കാഞ്ചി ബന്ധിച്ചിരിക്കുന്ന ഭഗവാനെ കണ്ടാൽ മേൽപ്രകാരം തോന്നുമെന്നു വിവക്ഷ. ആ കാഞ്ചിയോ തനിത്തങ്കനിറമുള്ളതു്; മതിയോ അതിപ്രകാശമാനങ്ങളായ ശ്രേഷ്ഠരത്നങ്ങളുടെ കിരണസഹസ്രങ്ങളാൽ ബ്രഹ്മാണ്ഡം മുഴുവൻ ദീപിപ്പിക്കുന്നതു്. തന്നിമിത്തം ലോകൈകമനോഹരമായതു്. നമ്മുടെ ബുദ്ധിയെ എങ്ങനെയാക്കിത്തീക്കണം, സമത്ഥമാക്കിത്തീക്കണം, എന്തിനും ശേഷിയുള്ളതാക്കണം. ഐഹികാമുഷ്മികധനസമ്പാദനസമത്ഥമാക്കണം. പിന്നെയോ കല്യാണദാത്രീ—മംഗളപ്രദ – ലോകവിഭൂതിപ്രദ – തൻെറ സത്പ്രവൃത്തികൊണ്ടു് ലോകത്തിനു നന്മവരുത്തുന്നതു്—ആക്കിത്തീക്കുകയും ചെയ്യണം.

ഉന്നമ്രം കമ്രമുച്ചൈരുപചിതമുദഭ്രു-
    ദൃത്വപത്രൈർവിചിത്രൈഃ
പൂവ്വം ഗീവ്വാണപൂജ്യം കമലജമധുപ-
    സ്യാസ്പദം തത്പയോജം
തസ്മിൻ നീലാശ്മനീലൈസ്തരളരുചിജലൈഃ
    പൂരിതേകേളിബുദ്ധ്യാ
നാളീകാക്ഷസ്യ നാഭീസരസി വസതു ന-
    ശ്ചിത്തഹംസശ്ചിരായ. ൧൩

യത്ര=യാതൊരു നാഭീസരസ്സിൽ, ഉന്നമ്രം=ഉന്നതവും, വിചിത്രൈഃ പത്രൈഃ ഉച്ചൈഃ ഉപചിതം=വിചിത്രതരങ്ങളായപത്രങ്ങളാൽഅത്യതിശയനീയമായവിധം വൎദ്ധനവിനെ പ്രാപിപ്പിക്കുന്നതും, കമ്രം=അതുകൊണ്ടുതന്നെ മനോഹരവും, ഗീൎവ്വാണപൂജ്യം=ദേവന്മാരാൽ പൂജിക്കപ്പെട്ടുന്നതും, കമലജമധുപസ്യാസ്പദം=ബ്രഹ്മാവാകുന്ന മധുപന്റെ സ്ഥാനവും ആയ, തത് പയോജം പൂൎവ്വം ഉദഭൂത്=ആ പയോജം ആദ്യമായി ഉത്ഭവിച്ചു. നീലാശ്മനീലൈഃ=ഇന്ദ്രനീലരത്നങ്ങളെപ്പോലെ നീലവൎണ്ണമായ, തരളരുചിജലൈഃ=തരളദേഹപ്രഭാപൂരങ്ങളാൽ, പൂരിതേ=പൂരിതമായ, നാളീകാക്ഷസ്യ തസ്മിൻ നാഭീസരസി=കമലദളനേത്രന്റെ ആ നാഭീസരസ്സിൽ, നഃ ചിത്തഹംസഃ=നമ്മുടെ ചിത്തഹംസം, ചിരായ കേളീബുദ്ധ്യാ വസതു=വളരെക്കാലം കേളീബുദ്ധിയോടുകൂടി വസിക്കട്ടെ.

നാഭിസ്തുതി.— കാരണജലശായിയായി ജ്യോതിൎമ്മയനായിരിക്കുന്ന ഭഗവാൻ ശ്രീനാരായണൻ പ്രളയജലമദ്ധ്യത്തിൽ പള്ളികൊള്ളുന്ന ഇന്ദ്രനീലപ്രഭാഭാസുരമായ ജ്യോതിൎന്നിചയം ഓളംതല്ലുന്ന കാന്തിപൂരങ്ങളാൽ പൂരിതമായിരിക്കുന്നു. സജലജലദനീലവൎണ്ണമായ ഭഗവാന്റെ നാഭീപ്രദേശത്തുനിന്നു് ചേതോഹരമായ ഒരു സരസിജം ബ്രഹ്മാണ്ഡത്തെ മുഴുവൻ ഭാസുരമാക്കിക്കൊണ്ടു വിലസുന്നു. അതോ ആദ്യമായുണ്ടായതാണു്. എന്താണു്? ഭഗവച്ഛരീരത്തിൽനിന്നുണ്ടായ താമരയാണു് ആദ്യമായി ഉണ്ടായതെന്നു പറയുന്നതു്? ഭഗവച്ഛരീരം എപ്പോഴാണുണ്ടായതു്? ശരീരമല്ലയോ ആദ്യമുണ്ടായതു്? ഭഗവാനുണ്ടോ ആദിയുമന്തവും. അന്തമുള്ള വസ്തുവിനാണു് ആദിയുമുള്ളതു്. ആദ്യന്തരഹിതനായി ചിച്ഛക്തിസ്വരൂപനായി സകലകാരണനായിരിക്കുന്ന ഭഗവാനു് എപ്പോൾ സൃഷ്ടിയിൽ ഇച്ഛയുണ്ടായോ അപ്പോൾ തന്നാഭിസരസ്സിൽനിന്നു നാളീകം ആവിൎ

വിച്ചു. ആ നാളീകമോ അതിശയനീയമായി ഉയൎന്നിരിക്കുന്നു. വിചിത്രവൎണ്ണപ്രശോഭിതങ്ങളായ പത്രസമൂഹങ്ങളാൽ പ്രതിനിമിഷം ഉപചിതമായിരിക്കുന്നു. പരമഭാഗവതന്മാരായ ദേവന്മാരാൽ പൂജിക്കപ്പെടുന്നു. ലോകസൃഷ്ടികൎത്താവായ ബ്രഹ്മാവു സദാസമയവും അവിടെ കുടികൊള്ളുന്നു. അവിടം വിടാൻ നിവൃത്തിയില്ല. മനസ്സുവരുന്നില്ല. പരമഭാഗവതനായി ഭക്താഗ്രഗണ്യനായിരിക്കുന്ന ബ്രഹ്മദേവൻ എങ്ങിനെ ആ സ്ഥാനം ഉപേക്ഷിക്കുന്നു? വിചിത്രപത്രഭാസുരമായി ചിദ്‌രൂപാമൃതമധുസഞ്ചിതമായിരിക്കുന്ന ആ പയോജത്തെ അദ്വൈതമധുപാനലഹരീസക്തനായ സദാനന്ദഭ്രമരമുണ്ടോ ത്യജിക്കുന്നു. ആ ചെന്താമരദളനേത്രനായ ഭഗവാൻെറ കമലോത്ഭവനാഭീസരസ്സിൽ എൻെറ മനോരാജഹംസം വളരെക്കാലം കേളീബുദ്ധിയോടുകൂടി വസിക്കട്ടെ. എന്താ കേളീബുദ്ധിയോടുകൂടി വസിക്കുക എന്നുവച്ചാൽ? അതിൻെറ സ്വസ്ഥാനമെന്നു കരുതി സേ്വച്ഛപോലെ വിഹരിക്കട്ടെ എന്നാണു സങ്കല്പം. മതിവരുന്നതുവരെ ക്രീഡിക്കട്ടെ. അതിലുണ്ടോ മതിവരുന്നു? അതായതു ഭേദവിചാരംകൂടാതെ—പുനൎജ്ജന്മരഹിതമായി—വൎത്തിക്കട്ടെ എന്നാശയം. അംഭോജം ആദ്യമായി ഉണ്ടായി എന്നു പറയുകയും ദേവന്മാർവന്ദിക്കുന്നു എന്നുടനെ പറയുകയും ചെയ്കതുകൊണ്ടു് രണ്ടും ഒരേ കാലത്തെന്നുദ്ദേശിക്കേണ്ട. ഭഗവാൻെറ നാഭീസരസ്സിനെ വൎണ്ണിച്ചപ്പോൾ കമലോത്ഭവകാരണമായ കമലം ആദ്യമുണ്ടായി എന്നു സൂചിപ്പിച്ചു എന്നു മാത്രമേയുള്ളു.

പാതാളം യസ്യനാളം വലയമപി ദിശാം
പത്രപങ്‌ക്തിം നഗേന്ദ്രാൻ
വിദ്വാംസഃകേസരാളീൎവ്വിദുരിഹ വിപുലാം
കൎണ്ണികാം സ്വൎണ്ണശൈലം

ഭൂയാത് ഗായത് സ്വയംഭ്രു മധുകരഭവനം
ഭൂമയം കാമദം നോ
നാളീകം നാഭിപത്മാകരഭവമുരുത-
നാഗശയ്യസ്യ ശൗരേഃ ൨൪

വിദ്വാംസഃ=വിദ്വാന്മാർ. യസ്യനാളം പാതാളം (ഇതിച)=യാതൊന്നിൻെറ നാളത്തെ പാതാളമെന്നും, യസ്യ പത്രപങ്ക്തിം ദിശാം വലയം (ഇതിച)=യാതൊന്നിൻെറ പത്രപങ്ക്തിയെ ദിങ്മണ്ഡലമെന്നും, യസ്യ കേസരാളീഃ നഗേന്ദ്രാൻ (ഇതിച)=യാതൊന്നിൻെറ കേസരാളിയെ ഹിമാലയാദിപവ്വതങ്ങളെന്നും, യസ്യ വിപുലാം കണ്ണികാം സ്വർണ്ണശൈലം (ഇതിച)=യാതൊന്നിൻെറ വിപുലയായ കണ്ണികയെ സ്വർണ്ണശൈലമെന്നും, വിദുഃ=അറിയുന്നു. ഗായത്സ്വയംഭ്രമധുകരഭവനം=ഗാനംചെയ്യുന്ന ബ്രഹ്മാവാകുന്ന മധുകരൻെറ ഭവനമായി, ഭൂമയം=പൃഥ്വീസ്വരൂപമായിക്കുന്ന, നാഗശയ്യസ്യശൗരേഃ=സപ്പശായി സാക്ഷാൽ ഭഗവാൻെറ, നാഭിപത്മാകരഭവം=നാഭിയാകുന്ന പത്മാകരത്തിൽ നിന്നുണ്ടായ, ഉരുതത് നാളീകം=ബൃഹത്തായ ആ നാളീകം നഃകാമദം ഭൂയാത്=നമുക്ക് അനുഗ്രഹപ്രദാനം ചെയ്യുന്നതായി ഭവിക്കട്ടെ.

നാഭീസരോജസ്തുതി:— ആദിനാരായണസ്വാമിയുടെ പൃഥുവിമലയശഃപുഞ്ജമോ എന്നുതോന്നുമാറു ആദിശേഷൻ സ്ഥിതിചെയ്യുന്നു. ധവളപ്രഭാസമൂഹപൂരിത ദിഗന്തരാളനായി അനാദ്യന്തനായി ഭക്താത്തിഭഞ്ജകനായിരിക്കുന്ന അനന്തൻെറ ഉപരിഭാഗത്തിൽ കാർമേഘകളായകോമളനായ സാക്ഷാൽ വിഷ്ണുഭഗവാൻ ശയിക്കുകയാണ്. തന്നാഭിയാകുന്ന പത്മാകരത്തിൽനിന്നു് ഒന്നാന്തരം ഒരു സ്വർണ്ണത്താമര ഉദിച്ചുയന്നു ദിഗന്തരാളവ്യാപ്തമായി ശോഭിക്കുന്നു. ആ സ്വർണ്ണത്താമരയുടെ നാളം പാതാളമെന്നു വിദ്വാന്മാർ അറിയുന്നു. ആ കമലത്തിൻെറ പത്രപങ്ക്തിയാണു

ദിങ്മണ്ഡലമെന്നു വേദപാരംഗതന്മാർ അറിയുന്നു. ഹിമാലയാദികളായ അചലസമ്രാട്ടുകൾ ആ സരസിജത്തിൻെറ കേസരങ്ങളാണെന്നു ശാസ്ത്രകശലന്മാർ അഭിപ്രായപ്പെടുന്നു. മഹാമേരുപർവ്വതം ആ ഹേമാംഭോജത്തിൻെറ ബീജകോശമാണെന്നു മനനശീലന്മാരായ മഹർഷിപുംഗവന്മാർ യുക്തിയുക്തം സമർത്ഥിക്കുന്നു. ഈ മഹാമേരുപർവ്വതത്തിനു കർണ്ണികാചലമെന്നുംപേരുണ്ട്. ആ നാഭീകമലത്തെ പൃഥ്വീസ്വരൂപമായും ആഗമജ്ഞന്മാർ അറിയുന്നു. ആ സ്വർണ്ണത്താമരയേയോ സ്വയംഭൂ തീറുവാങ്ങിച്ചു കൈവശപ്പെടുത്തിയിരിക്കുന്നു. പതിച്ചുവാങ്ങിക്കുക മാത്രമല്ല ചെയ്തിരിക്കുന്നതു്. സ്ഥിരമായി കൈവശം വച്ചനുഭവിച്ചുവരുന്നു. മതിയോ, പോരാ. അതിൽ ധാരാവാഹിയായി പ്രവഹിക്കുന്ന ചിദ്രൂപാനന്ദമാകുന്ന മധുവിൻെറ പാനലഹരി നിമിത്തം മദോന്മത്തനായി ആനന്ദപുളകിതനായി പരമഭാഗവതസ്വരൂപനായി സൗന്ദര്യാമൃതാസ്വാദതുന്ദിലനായി ഗാനാമൃതം പൊഴിച്ചുതുടങ്ങുന്നു. മധുപാനലഹരി തലയ്ക്കു പിടിക്കുമ്പോൾ പാട്ടുപാടുക സാധാരണയാണു് ബ്രഹ്മദേവൻെറ പാട്ടെന്താണു്? സകലാഗമവേദ്യനായി ബ്രഹ്മാണ്ഡസൃഷ്ടികരനായിരിക്കുന്ന സ്വയംഭൂവിൻെറ ഗാനം നിഗമമല്ലാതെന്തായിരിക്കും? സദാസമയവും വേദം ഘോഷിച്ചുകൊണ്ടാണു് അദ്ദേഹം അവിടെ സ്ഥിതിചെയ്യുന്നതു്. വേദാന്തവേദ്യനായ ഭഗവാനെ പ്രസാദിപ്പിക്കുന്നതിനു് ആ വഴിയാണു് ബ്രഹ്മദേവൻ സ്വീകരിച്ചിരിക്കുന്നതു് എന്നു മാത്രം. ആ നാഭീനാളീകം നമുക്കു് ആഗ്രഹപ്രദാനം ചെയ്യുന്നതായി ഭവിക്കട്ടെ. നമ്മുടെ ഐഹികാമുഷ്മികകാമങ്ങളെ സാധിപ്പിക്കുന്നതായിത്തീരട്ടെ!

കാന്ത്യംഭഃപൂരപൂർണ്ണേ ലസദസിതവലീ-
ഭംഗഭാസ്വത്തരംഗേ
ഗംഭീരാകാരനാഭീചതുരതരമഹാ-
വർത്തശോഭിന്യുദാരേ

ക്രീഡത്വാനദ്ധഹേമോദരനവിനമഹാ
ബാഡവാഗ്നിപ്രഭാഢ്യേ
കാമം ദാമോദരീയോദരസലിലനിധൗ
ചിത്തമത്സ്യശ്ചിരം നഃ. ൨൫

കാന്ത്യംഭഃപൂരപൂർണ്ണേ=ശരീരകാന്തിയാകുന്ന സലിലപൂരംകൊണ്ടു സംപൂർണ്ണമായതും. ലസദസിതവലീഭംഗഭാസ്വത്തരംഗേ=അതിപ്രകാശമാനങ്ങളായ അസിതത്രിവലികളാകുന്ന ഭാസ്വത്തരംഗത്തോടുകൂടിയതും. ഗംഭീരാകാരനാഭീചതുരതരമഹാവർത്തശോഭിനി = അത്യഗാധസ്വരൂപമായ നാഭിയാകുന്ന അതിസുന്ദരമഹാവർത്തത്താൽ (ചുഴി) ശോഭിക്കപ്പെടുന്നതും. ഉദാരേ=അതുകൊണ്ടുതന്നെ അതിമനോഹരവും. ആനദ്ധഹേമോദരനവിനമഹാ ബാഡവാഗ്നിപ്രഭാഢ്യേ=ചുററും ബന്ധിച്ചിരിക്കുന്ന സ്വർണ്ണമയമാകുന്ന ഉദരാഭരണമാകുന്ന മഹാബാഡവാഗ്നിപ്രഭകൊണ്ട് അത്യന്തം ശ്രേഷ്ഠവുമായ ദാമോദരീയോദരസലിലനിധൗ= ദാമോദരൻെറ ഉദരമാകുന്ന സലിലനിധിയിൽ നഃ ചിത്തമത്സ്യഃ=നമ്മുടെ ചിത്തമാകുന്ന മത്സ്യം. കാമംക്രീഡതു= യഥേഷ്ടം ക്രീഡിക്കട്ടെ.

ഉദരസ്തുതി:—"കുക്ഷൗസമുദ്രാശ്ചത്വാരഃ" ആദിവിഷ്ണുവായ വിശ്വമൂർത്തിയുടെ കുക്ഷിയിൽ നാലു മഹാസമുദ്രങ്ങളും സ്ഥിതിചെയ്യുന്നു. വിശ്വമൂർത്തിയുടെ ഉദരം സമുദ്രമായി സങ്കല്പിച്ചിരിക്കുന്നു. സമുദ്രത്തിൽ യഥേച്ഛം ക്രീഡിക്കണമെങ്കിൽ അതിനനുരൂപമായ മത്സ്യമായിരിക്കണം മനസ്സിനെ മത്സ്യമായി രൂപണംചെയ്തിരിക്കുന്നു. ആ സമുദ്രത്തിൽ മനോമത്സ്യത്തിനു ക്രീഡിക്കാൻ അവകാശമുണ്ടോ എന്നാണു ചിന്തിക്കേണ്ടതു്. ആ നാഭീസരസ്സ് ദേഹകാന്തിയാകുന്ന സലിലപൂരംകൊണ്ടു സംപൂർണ്ണമാണു്. ഉദര

കാന്തിയാകുന്ന അംഭസ്സ്—നീലാഭ്രവർണ്ണശോഭാ നിചയാംഭസ്സ്—ഉദരമാകുന്നസമുദ്രത്തെ പൂർണ്ണമാക്കിയിരിക്കുന്നു. ആ ഉദരത്തിൽ ശോഭായമാനങ്ങളായ ത്രിവലികൾ ലസിക്കുന്നു. ത്രിവലിയാകുന്ന കല്ലോലമാലകളോടുകൂടിയതാണ് ഉദരസലിലനിധി. ഉദരത്തിൽ ലസിക്കുന്ന ത്രിവലികൾ കണ്ടാൽ ഉദരാബ്ധി തിരതല്ലിക്കൊണ്ടിരിക്കുന്നതാണോ എന്നു തോന്നും. ആ വയററിൽ അത്യഗാധമായ നാഭിച്ചുഴി കാണുന്നു. ആ നാഭിച്ചുഴി ഉദരാബ്ധിയിൽ പരിലസിക്കുന്ന സുന്ദരതരമായ ചുഴിയാണോ എന്നു കാണികളെ ശങ്കാകുലരാക്കിത്തീർക്കും. അതുകൊണ്ടുതന്നെ ഉദരാബ്ധി നിസ്സീമപ്രകാശാവാസസ്ഥാനവും ആയിരിക്കുന്നു. നിതരാംസുവർണ്ണപ്രഭ പ്രസരിക്കുന്ന ഉദരാഭരണം ബന്ധിച്ചിരിക്കുന്നു. ദിഗന്തരാളം പ്രകാശമാനമാക്കുന്ന ആ ആഭരണപ്രഭ കണ്ടാൽ ഉദരാബ്ധിയിലുള്ള ബഡവാഗ്നിജ്വാലാകാന്തിയോ എന്നു സംശയിക്കാം. "ഹേമോദരനവിന" എന്നതിനു പകരം "ഹേമോദരനളിനം" എന്നു ചില ഗ്രന്ഥങ്ങളിൽ കാണുന്നു. ആ പക്ഷത്തിൽ സ്വർണ്ണനാഭീസരസിജം എന്നു ധരിക്കണം. ആ നാഭീസരസിജം കണ്ടാൽ ഉദരാബ്ധിയിൽ ഉയർന്നു പ്രകാശിക്കുന്ന ബഡവാഗ്നിജ്വാലയാണോ എന്നു തോന്നുമെന്നു വിവക്ഷ. ഉൽപ്രേക്ഷയായിട്ടു വിശദപ്പെടുത്തിയെങ്കിലും അലങ്കാരം രൂപകമാണെന്നും ധരിക്കണം. ഇപ്രകാരം ചേതോഹരമായ ഉദരാബ്ധിയിൽ എന്റെ മനസ്സാകുന്ന മത്സ്യം സ്വേച്ഛപോലെ ക്രീഡിക്കട്ടെ. മനസ്സിനെ മത്സ്യമായി രൂപണംചെയ്തിരിക്കുന്നതിന്റെ സ്വാരസ്യം വാചാമഗോചരംതന്നെ. മത്സ്യം അല്പനേരമെങ്കിലും ഒരു സ്ഥലത്തു സ്ഥിതിചെയ്യാത്തതുപോലെ മനസ്സും സ്ഥിരമായി നില്ക്കുന്നില്ല. സ്ഥിരതയില്ലാത്ത മനസ്സിനെ എടുത്തു് ദാമോദരീയോദരസലിലനിധിയിൽ ക്ഷേപിച്ചാൽ അതു് അവിടെ കിടന്നുകൊള്ളും. ക്രീഡിക്കാൻ സ്ഥലം ധാരാളം ഉണ്ടു്. ദാമോദരശബ്ദവും അത്യന്തോചിതം. ചിരം ക്രീഡിക്കട്ടെ

എന്നുള്ളതു് മേലെഴുതിയ പദ്യത്തിന്റെ വ്യാഖ്യാനത്തിൽ നിന്നു മനസ്സിലാക്കാം.

നാഭീ നാളീകമൂലാദധികപരിമളോ-
    ന്മോഹിതാനാമളീനാം
മാലാ നീലേവയാന്തീ സ്ഫുരതിരുചിമതീ-
    വക്ത്രപത്മോന്മുഖീയാ
രമ്യാ സാ രോമരാജിർമ്മഹിതരുചിമതീ
    മദ്ധ്യഭാഗസ്യവിഷ്ണോ-
ശ്ചിത്തസ്ഥാമാവിരംസീച്ചിരതരമുചിതാം
    സാധയന്തീശ്രിയം നഃ. ൨൩

യാ=യാതൊരു രോമരാജി, നാഭീനാളീകമൂലാത് = നാഭിയിൽനിന്നു പുറപ്പെട്ടിരിക്കുന്ന താമരയുടെ ചുവട്ടിൽ നിന്നു്. വക്ത്രപത്മോന്മുഖീയാന്തീ=വക്ത്രമാകുന്ന താമരയെ ഉന്മുഖീകരിച്ചു യാനംചെയ്യുന്നതായിട്ടു്. അധികപരിമളോന്മോഹിതാനാം അളീനാം നീലാമാലാ ഇവരുചിമതീ സ്ഫുരതി=അധിക സുഗന്ധത്തെ ആഗ്രഹിക്കുന്ന അളികളുടെ നീലവർണ്ണയായിരിക്കുന്ന ഒരു മാലയോ എന്നു തോന്നുമാറു മനോഹരയായി പ്രകാശിക്കുന്നു. മഹിതരുചിമതീ= സർവ്വോൽകൃഷ്ടയായ ശോഭയോടുകൂടിയതും. രമ്യാ=അതുകൊണ്ടുതന്നെ അത്യന്തം മനോഹരയുമായ. വിഷ്ണോഃ=വിഷ്ണുവിന്റെ. മദ്ധ്യഭാഗസ്യ (സംബന്ധിനീ) സാരോമരാജിഃ=മദ്ധ്യഭാഗസംബന്ധിനിയായ ആ രോമരാജി. നഃ ചിത്തസ്ഥാ= നമ്മുടെ ചിത്തത്തിൽ സ്ഥിതിചെയ്യുന്നതായി. ഉചിതാംശ്രിയം സാധയന്തീ=നമുക്കു യോഗ്യയായിരിക്കുന്ന ശ്രീയെ സാധിപ്പിക്കുന്നവളായിട്ടു്. ചിരതരംമാവിരംസീത്=വളരെക്കാലം വിരതിയെ പ്രാപിക്കാതിരിക്കട്ടെ.

രോമരാജിസ്തുതി:— നാശരഹിതനായ നാരായണ

ൻെറ നാഭിനാളീകമൂലത്തിൽനിന്നു് ഒരു രോമരാജി മന്ദയാനം ആരംഭിച്ചിരിക്കുന്നു. അതു് ഉപര്യുപരി കയറിക്കയറി ശ്യാമായമാനയായി സ്ഫുരിക്കുന്നു. അതു കണ്ടാൽ നാഭീഹേമാരവിന്ദമൂലത്തിൽ നിന്നു വക്ത്രപത്മത്തെ ലക്ഷീകരിച്ചു ഗമിക്കുന്ന മാലാരൂപേണയുള്ള വണ്ടിൻസമൂഹമാണോ എന്നു തോന്നും. എന്താ ഈ വണ്ടുകൾ താമരയുടെ ചുവട്ടിൽനിന്നു മേലോട്ടു കമലഭ്രാന്തിയോടുകൂടി ദൂരത്തേയ്ക്കു ഗമിക്കുന്നതു്. നാഭീസരസിജത്തിൻെറ ചുവട്ടിൽ ചുററും കറങ്ങിക്കൊണ്ടിരുന്നപ്പോൾ അതിനേക്കാൾ വിശിഷ്ടമായ ഒരു സുഗന്ധം ആകൎഷിക്കുന്നതായി തോന്നി അതിൽ അത്യന്തം മോഹം ആവിർഭവിച്ചു. സുഗന്ധം പുറപ്പെടുന്ന ദിക്കിൽ മണംപിടിച്ചു വണ്ടുകൾ ചെല്ലുന്നതു സ്വാഭാവികമാണല്ലൊ. അങ്ങോട്ടേക്കു യാത്ര ചെയ്യുന്നതേയുള്ളു. ആ രോമാവലിയോ അത്യന്തഭാസുരയാണു് ശ്യാമളയാണു്. കൃഷ്ണവൎണ്ണം ആകർഷിക്കുന്നതാണെന്നു—ഇതരവൎണ്ണങ്ങളേക്കാൾ—നിശ്ചയമാണല്ലൊ. അതിൻെറ കാന്തിയോ അതിമഹത്താണു്. ആ രോമരാജിയുടെ സമ്മേളനംകൊണ്ടു പാർശ്വഭാഗങ്ങൾ അതിമനോഹരമായിരിക്കുന്നു. മഹാവിഷ്ണുവിൻെറ മധ്യഭാഗസംബന്ധിയാണു്. സൗന്ദൎയ്യധാമമായ വിഷ്ണുഭഗവാനു് ഒന്നുകൂടെ സൌന്ദൎയ്യത്തെ വൎദ്ധിപ്പിക്കുന്നതാണോ? ആ രോമരാജിയോ നമ്മുടെ ചിത്തത്തിൽ സ്ഥിരമായി സ്ഥിതിചെയ്യുന്നതായിരിക്കണം. ഒരിക്കലും വിട്ടുമാറരുതു്. ഭക്തന്മാൎക്കു് ഉചിതമായ ഐശ്വൎയ്യത്തെ സാധിപ്പിക്കുന്നതാകണം. ഭക്തന്മാൎക്കു ചിതം എന്നു പറഞ്ഞതുകൊണ്ടു് ഉപാസകനു് ഇന്നതാണു് ആഗ്രഹം എന്നു രോമരാജിക്കു് അറിയാം എന്നും ആ ഐശ്വൎയ്യത്തെ പ്രദാനംചെയ്യുന്നതിനു ത്രാണിയുള്ളതാണെന്നും ധ്വനിക്കുന്നു. ഒരിക്കലും അസ്മച്ചിത്തത്തിൽനിന്നു വിട്ടുമാറാൻ ആഗ്രഹിക്കപോലും ചെയ്യരുതെന്നാണു വിവക്ഷ. പരമഭാഗവതന്മാരുടെ ഹൃദയാന്തർവേദിയിൽ സ്ഥിതനായ ഭഗവാൻ അ

വിടെനിന്നു വിട്ടൊഴിയുകയില്ലല്ലൊ ഇതിനു വിപരീതമായി സംഭവിക്കണമെങ്കിൽ അദ്ദേഹത്തിനവിടം വാസയോഗ്യമല്ലാതാവണം. അതിനു വിഷമം യാതൊന്നുമില്ല ഭക്തി നിലച്ചാൽ—നശിച്ചാൽ—മാത്രംമതി. ഭക്തിനശിക്കുമോ? ഭഗവത്സക്തി കുറഞ്ഞാൽ ഭക്തിയും കാട്ടുകയറും. അല്ലയോ കാരണസ്വരൂപിൻ! ഒരിക്കലും എനിക്കു ഭക്തി കുറയരുതേ എന്നപേക്ഷ.

ആദൗ കല്പസ്യ യസ്മാത് പ്രഭവതി വിതതം-
വിശ്വമേതദ്വികല്പൈഃ
കല്പാന്തേ യസ്യ ചാന്തഃ പ്രവിശതി സകലം-
സ്ഥാവരം ജംഗമം ച
അത്യന്താചിന്ത്യമൂൎത്തേശ്ചിരതരമജിത-
സ്യാന്തരീക്ഷസ്വരൂപേ
തസ്മിന്നസ്മാകമന്തഃകരണമതിമുദാ-
ക്രീഡതാത് ക്രോഡഭാഗേ. ൨൭

യസ്മാത്=യാതൊരു ക്രോഡഭാഗത്തുനിന്നു (ഭുജമദ്ധ്യപ്രദേശം=വക്ഷസ്സിന്റെ അധോഭാഗം) വിതതം സകലം വിശ്വം=വിസ്തൃതങ്ങളായ സകല ലോകങ്ങളും. കല്പസ്യ ആദൗ=കല്പത്തിന്റെ ആദിയിൽ. പ്രഭവതി=ഉത്ഭവിക്കുന്നു. തഥാകല്പാന്തേ=അപ്രകാരംതന്നെ കല്പാന്തത്തിൽ. യസ്യ അന്തഃ=യാതൊരു ക്രോഡഭാഗത്തിന്റെ അന്തൎഭാഗത്ത്. സ്ഥാവരം ജംഗമം ച വിതതം സകലം വിശ്വംപ്രവിശതി= സ്ഥാവരജംഗമസഹിതമായി വിസ്തൃതമായ സകലലോകവും പ്രവേശിക്കുന്നു, അത്യന്താചിന്ത്യമൂൎത്തേഃ അജിതസ്യ= പരമഭാഗവതന്മാരായി മനനശീലന്മാരായ നാരദാദി മഹൎഷിപുംഗവന്മാരുപോലും വളരെവളരെ പരിശ്രമിച്ചിട്ടും ശരീരം എപ്രകാരം ഇരിക്കുന്നു എന്നറിയാൻ സാധിച്ചിട്ടില്ലാത്ത സാക്ഷാൽ മഹാവിഷ്ണുവിന്റെ. അന്തരീക്ഷസ്വരൂപേ

തസ്മിൻ ക്രോഡഭാഗേ=അന്തരിക്ഷസ്വരൂപമായ ആ ക്രോഡഭാഗത്തിൽ. അസ്മാകം അന്തഃകരണം ചിരതരം അതിമുദാ ക്രീഡതാത്=നമ്മുടെ അന്തഃകരണം വളരെക്കാലം അതിമോദത്തോടുകൂടി ക്രീഡിക്കട്ടെ.

ക്രോഡഭാഗസ്തുതി: കല്പത്തിൻെറ ആദിയിൽ സ്ഥാവരജംഗമാത്മകമായ ഈ സകല ലോകങ്ങളും എവിടെനിന്നുത്ഭവിക്കുന്നു. കല്പാവസാനത്തിൽ അതേപടിതന്നെ—അതായതു് എവിടെനിന്നെങ്ങനെ ഉത്ഭവിച്ചുവോ അവിടെ അങ്ങനെതന്നെ—ലയിക്കുന്നു. നമുക്കു ദൃഷ്ടിഗോചരമായ ഈ ലോകം മാത്രമോ? അല്ലല്ല: വിശ്വമൂർത്തിയുടെ ആകാരരൂപമായ സർവ്വലോകങ്ങളും. പ്രഭവതി എന്നും പ്രവിശതി എന്നും പറഞ്ഞിരിക്കുന്നതിൻെറ തത്വം മനസ്സിലാക്കേണ്ടതാണു്. ഇല്ലാത്തതിൽനിന്നുണ്ടാകുകയില്ല. ഇല്ലാത്ത സ്ഥലത്തും ഉണ്ടാകുകയില്ല. സകല ബ്രഹ്മാണ്ഡങ്ങളുടേയും വിത്തറയാണു ക്രോഡഭാഗം തന്തിരുവടി വിചാരിക്കുമ്പോൾ അവ പുറത്തേക്കുവരുന്നു. ബ്രഹ്മാണ്ഡവ്യാപാരം മതി എന്നു തോന്നുമ്പോൾ തിരിച്ചു് അതേപടിതന്നെ ഉള്ളിലേക്കു പ്രവേശിക്കുന്നു. “കൂർമ്മോംഗാനീവ” കൂർമ്മം അംഗങ്ങളെ സ്വേച്ഛപോലെ പുറത്തേക്കു കാണിക്കുകയും ഉള്ളിലേക്കു വലിക്കുകയും ചെയ്യുന്നതുപോലെ എന്നർത്ഥം. ലോകസൃഷ്ടി ചെയ്യുന്നതു ബ്രഹ്മാവാണെന്നാണല്ലൊ കേട്ടിരിക്കുന്നതു്. അദ്ദേഹത്തിനാണല്ലൊ സൃഷ്ടികർത്താവെന്നു നാമധേയവും. ഇത്യാദി സംശയപരിഹാരാർത്ഥം അല്പം പ്രസ്താവിക്കാമെന്നു വിചാരിക്കുന്നു. ബ്രഹ്മദേവൻെറ ആവിർഭാവകാലത്തു്—അഥവാ നിദ്രയിൽനിന്നുണരുന്ന കാലത്തു്—അദ്ദേഹത്തിനു യാതൊന്നും ഓർമ്മയില്ല. കാരണജലമദ്ധ്യത്തിൽ ഒരു ഹേമാംഭോജം ഉയൻ പ്രകാശിക്കുന്നു. അതിൽ താൻ സ്ഥിതിചെയ്യുന്നു. എവിടെനോക്കിയാലും ജലംതന്നെ. വിഷ്ണുമായ വിഷമിപ്പിക്കുന്നു.

അംഭോജനാളത്തിൽക്കൂടി ഇറങ്ങി അതിന്റെ ഉത്ഭവം ആരായുന്നു. അറിയാൻ സാധിക്കുന്നില്ല തിരിച്ചു സ്വസ്ഥാനത്തെത്തി. മുഷ്ടു തീൎന്നു. ഭക്തിയുടെ ഉദയം ആയി. ഹൃദയകുഹരത്തിൽ ഭക്തിദേവത ആവിൎഭവിച്ചപ്പോൾ വിശ്വസൃഷ്ടിക്കുള്ള മാതൃക പ്രത്യക്ഷമായി. തന്മാതൃകാനുസരണം സൃഷ്ടിതുടങ്ങി. അദ്ദേഹം സൃഷ്ടികൎത്താവുമായി. ഇതുതന്നെ സംഗതി. വിഷ്ണുഭഗവാന്റെ മൂൎത്തിയോ? നാരദാദി മഹൎഷിപുംഗവന്മാരുടെ ഹൃദയകമലത്തിൽപോലും പ്രത്യക്ഷപ്പെട്ടിട്ടില്ല. അജിതനാകയാൽ ആദ്യന്തരഹിതനുമാണ്. തത്ക്രോഡഭാഗമോ അന്തരിക്ഷസ്വരൂപമാണ് ഹൃദയാകാശസ്ഥാനമെന്നു വിവക്ഷ. ആക്രോഡഭാഗത്തിൽ എന്റെ അന്തഃകരണം പുനൎജ്ജന്മരഹിതമായി അത്യന്താമോദത്തോടുകൂടി ക്രീഡിക്കട്ടെ. വിശ്വരൂപിയായ വിഷ്ണുഭഗവാന്റെ ഹൃദയാകാശത്തിൽ പ്രവേശിക്കാൻ തരംകിട്ടിയാൽ അവിടെ സ്വേച്ഛപോലെ ക്രീഡിക്കാം. പിന്നെ അവിടെനിന്നു പോകേണ്ടയോ? ഒരുകാലത്തും മാറേണ്ടതില്ല. വിഷ്ണുഭക്തിക്കുള്ള മെച്ചം അതാണ്. അവിടെ എത്തിയാൽപ്പിന്നെ വെളിയിൽ കറങ്ങാനിടവരികയില്ല. ഹൃദയാന്തൎവേദിസ്ഥിതനായ ഭക്തനുണ്ടോ പുറത്തുപോകുന്നു. അഭേദഭാവനയോടുകൂടി അവൻ അവിടെ തത്സ്വരൂപനായി പരിലസിച്ചാൽ മാത്രം മതി. ഭക്തനു മുക്തിസിദ്ധിക്കണമെന്നില്ല. ഭക്തനെന്നും ഭഗവാനെ സ്തുതിച്ചുകൊണ്ടിരുന്നാൽ മതി. "സാധവോഹൃദയംമഹ്യം സാധൂനാംഹൃദയന്ത്വഹം മദന്യത്തേനജാനന്തി നാഹംതേഭ്യോമനാഗപി" എന്ന പദ്യം ഇവിടേയും സ്മരിക്കുന്നതുകൊള്ളാം.

സംസ്തീൎണ്ണം കൗസ്തുഭാംശുപ്രസരകിസലയൈൎ-
മ്മുഗ്ദ്ധമുക്താഫലാഢ്യം
ശ്രീവത്സോല്ലാസി ഫുല്ലപ്രതിനവവനമാലാം-
ശുരാജദ്ഭുജാന്തം

വക്ഷഃ ശ്രീവൃക്ഷകാന്തം മധുകരനികര-
ശ്യാമളം ശാർങ്ഗപാണേഃ
സംസാരാധ്വശ്രമാത്തൈരുപവനമിവയത്-
സേവിതം തത്പ്രപദ്യേ. ൧൮

കൗസ്തുഭാംശു പ്രസരകിസലയൈഃ=കൗസ്തുഭത്തിന്റെ അംശുക്കളുടെസമൂഹമാകുന്ന കിസലയങ്ങളാൽ(സർവത്രവിപ്രസൃതങ്ങളായ തളിരുകളാൽ) സംസ്തീർണ്ണം=വേണ്ടതുപോലെ വിരിപ്പു സജ്ജീകരിക്കപ്പെട്ടതും. മുഗ്ദ്ധമുക്താഫലാഢ്യം=മനോഹരങ്ങളായ മുത്തുമാലകളാൽ ശ്രേഷ്ഠമായി അലങ്കരിക്കപ്പെട്ടതും. (ശ്രേഷ്ഠങ്ങളായ ഫലനികരത്തോടുകൂടിയതും) ശ്രീവത്സോല്ലാസി=ശ്രീവത്സംകൊണ്ടുല്ലസിക്കുന്നതും (ശ്രീമത്തുകളായ പശുക്കുട്ടികളാലും തദ്വാരാ മനുഷ്യബാലനികരത്താലും ഉല്ലാസത്തോടുകൂടി സേവിക്കപ്പെടുന്നതും) ഫുല്ലപ്രതിവനവനമാലാംശുരാജദ്ഭുജാന്തം=വികസിച്ചതും ഓരോ വനത്തിലും ഉള്ളതുമായ പുഷ്പങ്ങളാൽ നിർമ്മിതമായ വനമാലയുടെ കിരണരാജിയാൽ രാജിക്കുന്ന ഭുജമദ്ധ്യപ്രദേശത്തോടുകൂടിയതും. (വികസിതകുസുമസംയുതങ്ങളായ ഓരോ വനങ്ങളുടേയും സമൂഹത്തിൽ രാജിക്കുന്ന വൃക്ഷവിശേഷങ്ങളോടുകൂടിയതും. ശ്രീവൃക്ഷകാന്തം=മഹാലക്ഷ്മിയാകുന്ന കല്പകത്താൽ മനോഹരവും. (നിരവധി ക്രുവളകവൃക്ഷങ്ങളാലും അരയാൽവൃക്ഷങ്ങളാലും മനോഹരവും) മധുകരനികരശ്യാമളം=മധുകരസമൂഹംപോലെ ശ്യാമളവും. (വണ്ടിൻക്കൂട്ടംകൊണ്ടു ശ്യാമളവും) ആയ യത്=യാതൊരു വക്ഷസ്സ്. സംസാരാധ്വശ്രമാത്തൈഃ=ജനനമരണാദികളായ മാർഗ്ഗഭ്രമണശ്രമങ്ങൾകൊണ്ടു ദുഃഖിതന്മാരായവരാൽ. ഉപവനംഇവ=ഉപവനം എന്നതുപോലെ. സേവിതം=സേവിക്കപ്പെടുന്നു. ശാർങ്ഗപാണേഃ=ശാർങ്ഗപാണിയുടെ. തത്വക്ഷഃപ്രപദ്യേ=ആ വക്ഷസ്സിനെ ഞാൻ പ്രാപിക്കുന്നു.

ഭഗവത്‌വക്ഷസ്തുതി:—ഭഗവത്‌വക്ഷസ്സിനെ ഉപവനതുല്യമാക്കിക്കല്പിക്കുകയും ആ ഉപവനം സംസാരഭ്രമണാർത്തന്മാരാൽ സേവിക്കപ്പെടുന്നതാണെന്നു കാണിക്കുകയും ചെയ്തിരിക്കുന്നു. ഉപവനവിശേഷങ്ങളും മററും അന്വയാർത്ഥത്തിൽത്തന്നെ പ്രത്യക്ഷപ്പെടുത്തീട്ടുണ്ട്.

ഭഗവദ്വക്ഷസ്സിൽ കൗസ്തുഭരത്നം സ്ഥിതിചെയ്യുന്നു. അതിൻെറ കിരണങ്ങളോ കിസലയപ്രഭാഭാസുരമായിരിക്കുന്നു. ആ പ്രഭയാൽ വക്ഷഃപ്രദേശം വ്യാപ്തമായിരിക്കുന്നു. പിന്നെയോ അതിശ്രേഷ്ഠങ്ങളായ മുക്താമണികളാൽ വിരാജിതവും ആണ് ഭൃഗുമഹർഷിയുടെ പാദപ്രഹാരസംഭൃതമായ ശ്രീവത്സലാഞ്ഛനം അത്യന്താധികശോഭയോടുകൂടി പരിലസിക്കുകയും ചെയ്യുന്നു. ആ ശ്രീവത്സമോ ഭഗവാൻെറ ക്ഷമയെ ഉരച്ചുനോക്കുന്നതിനുള്ള ഉരകല്ലെന്നതുപോലെയല്ലയോ സ്ഥിതിചെയ്യുന്നതു്. വിഷ്ണുഭഗവാൻെറ പ്രത്യേകചിഹ്നമായ വനമാലയോ ഭുജമദ്ധ്യപ്രദേശാഭിമാനദേവതയെന്നപോലെ കിടക്കുകയാണ്. "ആ പാദലംബിനീമാലാ സർവ്വത്തു കുസുമോജ്ജ്വലാ—മദ്ധ്യസ്ഥലകദംബാഢ്യാ വനമാലേതിസംസ്തുതാ" എന്നു ഭാഗവതത്തിൽ കീർത്തിക്കുന്ന വനമാലയുടെമാഹാത്മ്യം അവാച്യംതന്നെ. ഭക്താഭീഷ്ടപ്രദയായ ലക്ഷ്മീഭഗവതി ഭഗവദ്വാഞ്ഛാപ്രദാനംചെയ്യുന്ന കല്പവൃക്ഷമെന്നപോലെ ആ പ്രദേശം ശോഭായമാനമാക്കുന്നു. ഇടതിങ്ങി സ്ഥിതിചെയ്യുന്ന വണ്ടിൻസമൂഹംപോലെയുള്ള ശോഭയോടുകൂടിയതാണ് ആ പ്രദേശം. ജനനമരണരോഗാദികളായ സംസാരപഥത്തിൽ കടന്നു നട്ടംതിരിയുന്ന പരമാർത്തന്മാരുടെ ആർത്തിവിനാശകമായ ഉപവനമാകുന്നു ആ വക്ഷസ്സ്. വിശന്നും ക്ഷീണിച്ചും നടന്നുവലഞ്ഞുവരുന്ന ഒരു പാന്ഥന് സർവ്വത്തുനിഷേവിതമായ ഒരു ഉപവനം കണ്ടാൽത്തന്നെ അവൻെറ ക്ഷീണം മിക്കവാറും തീരും. ഏതെല്ലാംതരത്തിൽ അവനു ക്ഷീണംമാററാമോ

അതിലധികം വസ്തുക്കൾ അവിടെ സുലഭമാണു്. ആരു ടെയും ബാധയില്ല. സ്വേച്ഛപോലെ വിഹരിക്കാം. അവിടെനിന്നു പോകാൻ തോന്നുകയില്ല. നിർബ്ബന്ധിച്ചാലും പോകയുമില്ല. ഇഷ്ടംപോലെ സേവിക്കാം. ഭഗവത്സ്തുതിചെയ്യാം. അതിനാണവിടെയെത്തുന്നതു്. വേറെയാതൊരു ജോലിയുമില്ല. മറ്റൊരുജോലിക്കു പോകാൻ നിർബ്ബന്ധിക്കുന്ന യജമാനന്മാരുമില്ല. ആരുടെ വക്ഷസ്സാണെന്നറിയേണ്ടയോ? ശാർങ്ഗപാണിയുടെ വക്ഷസ്സാണു്. ശാർങ്ഗായുധമാണു കൈയിലിരിക്കുന്നതു്. ആ വക്ഷസ്സിനെ വീണ്ടും വീണ്ടും പ്രണമിക്കുന്നു.

കാന്തം വക്ഷോനിതാന്തം വിദധദിവഗളം
    കാളിമാകാലശത്രോ-
രിന്ദോർബിംബംയഥാങ്കോ മധുപഇവതരോ-
    ർമ്മഞ്ജരീംരാജതേയഃ
ശ്രീമാന്നിത്യം വിധേയാ ദവിരതമിളിതഃ
    കൗസ്തുഭശ്രീപ്രതാനൈഃ
ശ്രീവത്സഃ ശ്രീപതേഃ സശ്രിയ ഇവ ദയിതോ
    വത്സഉച്ചൈഃ ശ്രിയംനഃ ൨൯

യഃ=യാതൊരു ശ്രീവത്സം, കാലശത്രോഃ ഗളം കാളിമാ ഇവ=കാലകാലൻെറ കണ്ഠത്തെ കാളിമ എന്നതുപോലെയും, ഇന്ദോഃ ബിംബം അങ്കഃ യഥാ=ചന്ദ്രബിംബത്തെ ലാഞ്ഛനം എന്നതുപോലെയും, തരോഃ മഞ്ജരീം മധുപഃഇവ=വൃക്ഷത്തിൻെറ പൂങ്കുലയെ ഇന്ദിന്ദിരം എന്നപോലെയും, ശ്രീപതേഃവക്ഷഃ=ശ്രീപതിയുടെവക്ഷസ്സിനെ, നിതാന്തംകാന്തം =എപ്പോഴും ശോഭായമാനമാക്കിക്കൊണ്ടു, രാജതേ=ശോഭിക്കുന്നു. ശ്രിയഃ ദയിതഃ വത്സഃ ഇവ=ശ്രീമഹാലക്ഷ്മിയുടെപ്രീത്യാസ്പദനായ വത്സൻഎന്നതുപോലെ ആ ദേവിയാൽപരിലാള്യമാനനായി, കൗസ്തുഭശ്രീപ്രതാനൈഃ അവിരളമി

ളിതഃ=കൗസ്തുഭമണിപ്രഭാപ്രസരങ്ങളോടു നിരന്തരം സമ്മിളിതനായി, ശ്രീമാൻ=ശോഭാസങ്കേതനായി, അഥവാ മംഗളകരനായിരിക്കുന്ന, ശ്രീപതേഃ=മഹാവിഷ്ണുവിൻെറ വക്ഷസ്സിലുള്ള, സഃ ശ്രീവത്സഃ=ആ ശ്രീവത്സൻ, നഃ ശ്രിയഃ നിത്യം ഉച്ചൈഃ വിധേയാത്=നമുക്കു ഐശ്വൎയ്യത്തെ എപ്പോഴും അത്യധികമായി വിധാനംചെയ്യട്ടെ

ശ്രീവത്സസ്തുതി:—സാക്ഷാൽ ഭഗവാൻ മഹാവിഷ്ണുവിൻെറ വക്ഷസ്സിലുള്ള ശ്രീവത്സം അതിപ്രകാശമാനമായി പരിലസിക്കുന്നു. കാലകാലകണ്ഠത്തെ കാളിമ എന്നപോലെയും, ചന്ദ്രബിംബത്തെ ലാഞ്ഛനം എന്നപോലെയും, വൃക്ഷപുഷ്പകുലയെ ഷട്പദം എന്നപോലെയും, ശോഭായമാനമാക്കുന്നു. ജഗദാൎത്തികരമായിരുന്ന കാളകൂടം കാളകണ്ഠകണ്ഠത്തെ ശോഭിപ്പിക്കുന്നു. ആ കാളകൂടംകൂടി ശ്രീപരമേശ്വരസ്പൎശിയാകയാൽ മംഗളദാനസമൎത്ഥമായിത്തീൎന്നു. ചന്ദ്രബിംബത്തെ അങ്കം ഭൂഷിപ്പിക്കുന്നു. ധവളമയമായ ഹിമകരബിംബത്തെ; വിമലമായ നിടിലത്തെ കസ്തൂരീതിലകമെന്നപോലെ അങ്കം തേജോമയമാക്കുന്നു. ആ അങ്കത്തെ വിദ്വന്മണ്ഡലമണ്ഡിതന്മാരായ മഹാകവികൾപോലും സ്തുതിക്കുന്നു. അതിസുഭഗമായ പൂങ്കുലയിൽ വണ്ടുചെന്നിരുന്നാപ്പോൾമാത്രമേ അതിൻെറ ശോഭ പൂൎത്തിയായുള്ളു മഞ്ജരീമധുപാനലോലുപനായ മധുപൻ ലോകോപകാരിയാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഇപ്രകാരം ശ്രീവത്സം ശ്രീപതിയുടെ വക്ഷസ്സിനെ അലങ്കരിക്കുന്നു. ആ ശ്രീവത്സമോ? വക്ഷഃസ്ഥിതയായ മഹാലക്ഷ്മിയുടെ മഹനീയപ്രേമാസ്പദനായ വത്സനോ എന്നു തോന്നുമാറു് ആ ദേവിയാൽ പരിലാളിക്കപ്പെട്ടുന്നതാണു്. കൗസ്തുഭമണിപ്രഭാസമൂഹങ്ങളോ? നിരന്തരം കൂടിക്കഴിയുന്നതാണു്. മാത്രമല്ല മംഗളകരമാണു്. ഭൂരിഭാരാ ഭക്തന്മാരുടെ വാഞ്ഛിതത്തെ സാധിപ്പിക്കുന്നതിനു വേണ്ടുവോളം ശേഷിയുള്ളതാണു്. അ

പ്രകാരമെല്ലാമിരിക്കുന്ന ശ്രീപതിയുടെ വക്ഷഃസ്ഥിതമായ ശ്രീവത്സം നമുക്ക് ഐശ്വൎയ്യത്തെ അത്യധികമാകുംവണ്ണം പ്രദാനംചെയ്യട്ടെ.

സംഭൂയാംഭോധിമധ്യാത് സപദി സഹജയാ
 യഃ ശ്രിയാ സന്നിധത്തേ
നീലേനാരായണോര സ്ഥലഗഗനതലേ
 ഹാരതാരോപ സേവ്യേ
ആശാഃ സൎവ്വാഃ പ്രകാശാ വിദധദപിദധത്
 ചാത്മഭാസാന്യതേജാം-
സ്യാശ്ചൎയ്യസ്യാകരോനോദ്യമണിരിവമണിഃ
 കൌസ്തുഭഃ സോƒസ്തുഭൂത്യൈ. ൩൦

യഃ=യാതൊരു കൌസ്തുഭം, സഹജയാശ്രിയാ (സഹ)= സഹജയായ ശ്രീയോടുകൂടി (സഹജമായ ശോഭയോടുകൂടി) അംഭോധിമധ്യാത്=അംഭോധിമധ്യത്തിൽനിന്ന്, സപദി ആവിർഭൂയ=പെട്ടെന്ന് ആവിർഭവിച്ചിട്ട്, (പ്രാതഃകാലത്തിങ്കൽ സമുദ്രത്തിൽനിന്നു പെട്ടെന്നു ആവിർഭവിച്ചിട്ട്, "സൂൎയ്യഃ പ്രാതഃ സമുദ്രാദുദ്ഗച്ഛതി)ഹാരതാരോപസേവ്യേ= മുത്തുമാലകളാകുന്ന താരാനികരത്താൽ സംസേവ്യമാനമായി (ഹാരങ്ങൾപോലെ വ്യാപ്തങ്ങളായ നക്ഷത്രസമൂഹത്താൽ സേവ്യമാനമായി) നീലേ=സജലജലദനീലവൎണ്ണമായിരിക്കുന്ന (അത്യന്തനീലമായിരിക്കുന്ന) നാരായണോരസ്ഥലഗഗനതലേ=ശ്രീമഹാവിഷ്ണുവിന്റെ വക്ഷഃസ്ഥലമാകുന്ന ആകാശതലത്തിൽ (മഹാവിഷ്ണുവിന്റെ വക്ഷഃസ്ഥലംപോലെ വിസ്തൃതമായ ആകാശത്തിൽ) ആത്മഭാസാസൎവ്വാഃ ആശാഃ പ്രകാശാഃ വിദധത്=തന്റെ ശോഭകൊണ്ടു സൎവ്വദിക്കുകളേയും പ്രകാശമാനങ്ങളാക്കിച്ചെയ്തുകൊണ്ടും (എല്ലാ ദിക്കുകളേയും സ്വകിരണസമൂഹത്താൽ പ്രകാശമാനങ്ങളാക്കിച്ചെയ്തുകൊണ്ടും) അന്യതേജാംസി=അന്യാഭരണജാലതേജസ്സു

കളെ (ചന്ദ്രനക്ഷത്രാദിതേജോഗോളങ്ങളെ) അവിധൂയ ച=മറച്ചുകൊണ്ടും, ആശ്ചൎയ്യസ്യാകരഃ=ബ്രഹ്മാണ്ഡസംഭൃതങ്ങളായ ആശ്ചൎയ്യങ്ങളുടെ ആകരനായി (ലോകവിധാനാശ്ചൎയ്യസങ്കേതനായി—പ്രത്യക്ഷദൈവമായി) ദ്യുമണിഃ ഇവ=ആദിത്യഭഗവാനോ എന്നു തോന്നുമാറു് സന്നിധത്തേ=സന്നിധാനംചെയ്യുന്ന മഹാവിഷ്ണോഃ സഃ കൌസ്തുഭഃ മണിഃ=വിഷ്ണുഭഗവാന്റെ ആ കൌസ്തുഭരത്നം, നഃ ഭൂത്യൈ അസ്തു=നമ്മുടെ ഐശ്വൎയ്യത്തിനായിക്കൊണ്ടു ഭവിക്കട്ടെ.

കൌസ്തുഭസ്തുതി:— വിഷ്ണുവക്ഷസ്ഥിതമായ കൌസ്തുഭം നമുക്കു് ഐശ്വൎയ്യദായകമായി ഭവിക്കുമാറാകട്ടെ. എന്തു്? കൌസ്തുഭത്തിന്നു ആ ശക്തി എവിടെനിന്നു കിട്ടി? ഏതാണു കൌസ്തുഭം? എവിടെനിന്നുണ്ടായി? ആരുടെകൂടെ ഉണ്ടായി? സമ്പന്നികേതമായ ലക്ഷ്മീഭഗവതിയാകുന്ന സഹോദരിയോടുകൂടി രത്നാകരത്തിൽനിന്നു പെട്ടെന്നാവിൎഭവിച്ചതാണു്. അതുകൊണ്ടുതന്നെ ശ്രേഷ്ഠത സിദ്ധിച്ചു. പോരെങ്കിൽ ആവിൎഭവിച്ച മാത്രയിൽത്തന്നെ മഹാവിഷ്ണുവക്ഷസ്സിനെ ആരോഹണംചെയ്തതാണു്. അവിടെയും മംഗളദാത്രിയായ ലക്ഷ്മീഭഗവതിയോടുകൂടിത്തന്നെയാണു താമസം. ആ വക്ഷസ്സോ സജലജലദനീലവൎണ്ണമാണു്. പിന്നെയോ മുത്തുമാലകളാൽ വിരാജിതവുമാണു്. കൌസ്തുഭത്തിന്റെ സ്ഥിതിയോ? തന്റെ പ്രഭാജാലംകൊണ്ടു ബ്രഹ്മാണ്ഡാന്തൎഭൂതസകലദിക്കുകളേയും പ്രകാശമാനങ്ങളാക്കുന്നതാണു്. മതിയോ? പോരാ; മററു തേജസ്സുകളെ അതായതു് ആ വക്ഷഃപ്രദേശത്തു സ്ഥിതിചെയ്യുന്ന ഇതരാഭരണജാലപ്രഭകളെ അധഃകരിക്കുന്നവയാണു്. എന്നുവച്ചാൽ സൂൎയ്യോദയത്തിങ്കൽ നക്ഷത്രചന്ദ്രാദി തേജഃപുഞ്ജങ്ങളുടെ പ്രഭ എന്നതുപോലെ നിഷ്പ്രഭങ്ങളാക്കിച്ചെയ്യുന്നതാണെന്നൎത്ഥം. ബ്രഹ്മാണ്ഡത്തിൽ എന്തെല്ലാം ആശ്ചൎയ്യങ്ങൾ കാണുന്നു. നമ്മുടെ ദൃഷ്ടിക്കു് അഗോചരങ്ങളായി എന്തെല്ലാം ആശ്ച

ൟ്യങ്ങഠം ഉണ്ടായിരിക്കാം. ആ ആശ്ചൎയ്യങ്ങളുടെ വിളനിലമാണ് ഈ കൗസ്തുഭം. സകല ആശ്ചൎയ്യങ്ങളും ഇവിടെ നിന്നുപോയതേയുള്ളു. ആദിത്യനോട് ഉത്പ്രേക്ഷിച്ചിരിക്കുന്നതിന്റെ സാരസ്യവും മററും അന്വയാൎത്ഥത്തിൽ സ്പഷ്ടമായി പ്രതിപാദിച്ചിട്ടുണ്ടല്ലോ.

യാവായാവാനുകൂല്യാത് സരതിമണിരുചാ
 ഭാസമാനാസമാനാ
സാകംസാകമ്പമംസേവസതിവിദധതീ
 വാസുഭദ്രംസുഭദ്രം
സാരം സാരംഗസംഘൈൎമ്മുഖരിതകുസുമാ
 മേചകാന്താചകാന്താ
മാലാമാലാളിതാസ്മാന്നവിരമതുസുഖൈ-
 ശ്വ്യോജയന്തീ ജയന്തീ. ൩൧

യാമാലാ=യാതൊരുമാല. വിഷ്ണോഃ അംസേ=മഹാവിഷ്ണുവിന്റെ അംസത്തിൽ. വായൗ ആനുകൂല്യാത് സരതി (സതി)=വായു ആനുകൂല്യമായ് വീശിക്കൊണ്ടിരിക്കുമ്പോഠം. മണിരുചാസാകം=കൗസ്തുഭപ്രഭയോടുകൂടി. അസമാനാ ഭാസമാനാ=അതുല്യമായി ശോഭിക്കുന്നതും. വാസുഭദ്രംസുഭദ്രംവിദധതീ=വാസുദേവനെ ശോഭായമാനനാക്കിച്ചെയ്യുന്നതും. സാരംഗസംഘൈഃ സാരംമുഖരിതകുസുമാ=വണ്ടിൻസമൂഹങ്ങളാൽ ശബ്ദായമാനമാകുംവണ്ണം വേണ്ടതുപോലെ സേവിക്കപ്പെട്ടുന്ന കുസുമങ്ങളോടുകൂടിയതും. മേചകാന്താ=ചുററും ശ്യാമവൎണ്ണകുസുമങ്ങളാൽ കെട്ടപ്പെട്ടതും. അതുകൊണ്ടുതന്നെ കാന്താ=മനോഹരമായതും മാലാളിതാ=ലക്ഷ്മീഭഗവതിയാൽ ലാളിക്കപ്പെട്ടുന്നതുമായിട്ട്- സാകമ്പംവസതി=ഇളകിക്കൊണ്ടു വസിക്കുന്നു. വിഷ്ണോഃഅംസേ=വിഷ്ണുഭഗവാന്റെ അംസത്തിലുള്ള. സാജയന്തീമാലാ=ആ ജയകരിയായ അഥവാ ജയന്തീനാമധാരിയായ ആ

മാലാ. അസ്മാൻ=നമ്മളെ. സുഖൈഃയോജയന്തീ (സതീ)= സുഖങ്ങളോടു യോജിപ്പിക്കുന്നതായിട്ട്. ന വിരമതു=വിരമിക്കാതിരിക്കട്ടെ. (നമ്മുടെ ഹൃദയത്തിൽ നിന്നു മറയാതിരിക്കട്ടെ)

മാലാസ്തുതി:—മഹാവിഷ്ണുവിൻെറ മഹനീയാംസത്തിൽ മനോഹാരിയായ മാല ലാലസിക്കുന്നു. വായു അനുകൂലമായടിക്കുമ്പോൾ ആ മാല കുറഞ്ഞൊന്നിളകിക്കൊള്ളുന്നു. സദാ സംസ്തുതനായ വായു അനുകൂലനായിട്ടല്ലാതെ വീശുകയുമില്ല. മണിപ്രഭാസമ്മിളിതമായിട്ടാണു കാററത്തിളകുന്നതു്. മണിയോ കൌസ്തുഭവുമാകുന്നു. ആ മാലയോ അതുല്യശോഭാവിസാരിയായിട്ടു ഭാസിക്കുന്നു വാസുദേവനെ ശോഭാകരനാക്കിച്ചെയ്യുന്നതാണു് ഹേമകുംഭത്തിനു സിന്ദൂരതിലകമെന്നതുപോലെ. മാലയാണോ വിഷ്ണുഭഗവാനെ ശോഭിപ്പിക്കുന്നതു് എന്നു സംശയിക്കുന്നവർ സൌന്ദര്യസങ്കേതമായ നിടിലത്തെ സ്ഥാനസ്ഥിതമായ ഒരു തിലകം എപ്രകാരം ഭൂഷിപ്പിക്കുമോ അപ്രകാരം എന്നു വിചാരിച്ചുകൊള്ളുമല്ലോ. പിന്നെയോ ഇന്ദിന്ദിരാളീവിരാജിതവുമാണു്. വണ്ടിൻസമൂഹം ആ മാലയുടെ ചുററും മുരണ്ടുകൊണ്ടു സഞ്ചരിക്കുന്നു. സുഗന്ധകുസുമങ്ങളുള്ളിടത്തു് ഷട്പദങ്ങളെ ക്ഷണിക്കേണ്ടതില്ല. ചുററിക്കൂടിക്കൊള്ളും. ചുററും ശ്യാമകുസുമങ്ങളാൽ കെട്ടപ്പെട്ടതാണു മാല അഥവാ ചുററും വണ്ടിൻനികരം സ്ഥിതിചെയ്യുന്നതു കണ്ടാൽ അങ്ങനെ തോന്നുമെന്നുമാകാം. വക്ഷഃസ്ഥലസ്ഥിതയായ മഹാലക്ഷ്മിയാൽ പരിലാളിക്കപ്പെടുന്നതുമാണു്. പതിവ്രതകളായ പത്നിമാർ ഭർത്താവിനെ മാത്രമല്ല പിന്നെയോ ഓരോ അവയവങ്ങളേയും ഓരോ ഭൂഷണങ്ങളേയും എന്നുവേണ്ട ഭർത്താവിനെ സംബന്ധിച്ച ഏതിനേയും പരിലാളിക്കുന്നവരാണു്. വിശേഷിച്ചു ഭഗവാനു കൂടുതൽ ശോഭയെ പ്രദാനം ചെയ്യുന്ന ആ മാല ഭഗവതിക്കു കൌതുകാവഹവും

ആയിരിക്കുമല്ലോ. ആ മാലയോ ജയകരിയാണ്. വിജയപ്രദയാണ്. വൈജയന്തി നാമത്തോടുകൂടിയതുമാണ്. ആ മാല നമ്മളെ സച്ചിദാനന്ദസുഖങ്ങളോടു യോജിപ്പിക്കുന്നതായിട്ടു നമ്മുടെ മനസ്സിൽ നിന്നു മറയാതിരിക്കട്ടെ. എപ്പോഴും സുഖപ്രദയായി സ്ഥിതിചെയ്യട്ടെ.

ഹാരസ്യോരുപ്രഭാഭിഃപ്രതിവനവനമാലാം
　　ശുഭിഃപ്രാംശുഭിര്യത്
ശ്രീഭിശ്ചാപ്യംഗദാനാം ശബളിതരുചിഭി-
　　ർന്നിഷ്കഭാഭിശ്ചഭാതി
ബാഹുല്യേനൈവ ബദ്ധാഞ്ജലിപുടമജിതസ്യാ
　　ഭിയാചാമഹേതത്
ബന്ധാത്തിം ബാധതാംനോബഹുവിഹതികരീം
　　ബന്ധുരം ബാഹുമൂലം ൩൨

യത് ബാഹുമൂലം=മഹാവിഷ്ണുവിന്റെ യാതൊരു ബാഹുമൂലം (അംസപ്രദേശം) ഹാരസ്യ ഉരുപ്രഭാഭിഃച=മണിമാലകളുടെ വർദ്ധിച്ചിരിക്കുന്ന പ്രഭകളെക്കൊണ്ടും പ്രാംശുഭിഃ പ്രതിവനവനമാലാംശുഭിഃച=നീളംകൂടിയതും ഓരോ വനങ്ങളിൽ നിന്നും ശേഖരിക്കപ്പെട്ട കുസുമങ്ങളാൽ രചിതവുമായ വനമാലയുടെ കിരണസമൂഹങ്ങളെക്കൊണ്ടും. അംഗദാനാം ശ്രീഭിഃഅപി=അംഗദങ്ങളുടെ (തോൾവളകളുടെ അതായതു ബാഹുക്കളുടെ ഉപരിഭാഗങ്ങളിലണിയുന്ന കങ്കണങ്ങളുടെ) ശോഭകളെക്കൊണ്ടും. ശബളിതരുചിഭിഃ നിഷ്കഭാഭിഃച=പലതരം വർണ്ണങ്ങളോടുകൂടിയ നിഷ്കങ്ങളുടെ (ഒരു ഭൂഷണവിശേഷം കഴുത്തിൽ കെട്ടുന്നതും മാറിൽ കിടക്കുന്നതുമായ ഒരാഭരണം ഒരുതരം മാലയെന്നുമാകാം.) പ്രഭകളെക്കൊണ്ടും, ഭാതി=ശോഭിക്കുന്നു. തത് ബാഹുമൂലം നഃബഹുവിഹതികരീംബന്ധാർത്തിം ബാധതാം=ആ ബാഹുമൂലം നമുക്ക് അനേകതരത്തിലുള്ള അനർത്ഥങ്ങളെ ഉണ്ടാ

ക്കിത്തീക്കുന്ന സംസാരബന്ധരൂപയായ ആർത്തിയെ ഇല്ലാതെയാക്കിത്തീക്കട്ടെ. അതിനായി അജിതസ്യബന്ധുരം തത്ബാഹുമൂലം-അജിതന്റെ അതിസുന്ദരമായ ആ ബാഹുമൂലത്തെ ബാഹുല്യേനഅഞ്ജലിപുടംബദ്ധ്വാ ഏവം=പിന്നെയും പിന്നെയും കൈക്കൂപ്പിത്തൊഴുതുകൊണ്ടുതന്നെ വയംഅഭിയാചാമഹേ=നാം പ്രാത്ഥിക്കുന്നു.

ബാഹുമൂലസ്തുതി:—മഹാവിഷ്ണുവിന്റെ അംസപ്രദേശം ശോഭിക്കുന്നു. പലതരത്തിലുള്ള മണിമാലകളുടെ പ്രഭകളാൽ ശോഭായമാനമായിരിക്കുന്നു. ആപാദലംബിനിയായ വനമാലയുടെ കിരണാവലി പ്രസരിക്കുന്നു. വിശ്വരൂപിയായ ഭഗവാന്റെ മാല വനമാലതന്നെയായിരിക്കുമല്ലൊ. ബ്രഹ്മാണ്ഡാന്തഭാഗത്തുള്ള സകല വനപുഷ്പങ്ങളും ചേന്ന ഒരു മാലയെന്നുമാകാം. തോൾവളകളുടെ കിരണകന്ദളങ്ങൾ സവ്വതോവിസാരിയായിരിക്കുന്നു. പലതരത്തിലുള്ള പ്രഭകളാൽ പ്രകീണ്ണമായ നിഷ്കത്തിന്റെ സവിശേഷമായ ശോഭയാൽ ദിഗന്തരാളം വ്യാപ്തമാണ്. ജനനമരണരൂപമായ സംസാരമഹാത്തി നമുക്കു പലതരത്തിലുള്ള അനത്ഥങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. അതിനു നീക്കപോക്കില്ല. നാം എത്ര പ്രയത്നപ്പെട്ടാലും ഭഗവൽകാരുണ്യമില്ലെങ്കിൽ അതിനു വിനാശം വരികയില്ല. ഈ ബാഹുമൂലം ആ ബന്ധാത്തിരൂപയായ നാരിക്കു് ഒരു ബാധയായിത്തീരട്ടെ. ഒഴിയാബാധയായിത്തീരണമെന്നു സാരം ബാധാവേശമുണ്ടായാൽ സ്വാഭാവികമായ സ്ഥിതി മാറിപ്പോകും. നമ്മുടെ മനസ്സിൽ സ്വാഭാവികമായി സ്ഥിതിചെയ്യുന്ന ബന്ധാത്തിയെ ബാഹുമൂലം ബാധിച്ചു മാററിക്കൊണ്ടുപൊയ്ക്കൊള്ളട്ടെ. ആ ദുഃഖം മാറിയാൽ മനസ്സ് ശുദ്ധസത്വസ്വരൂപമായി ഭഗവത്ഭജനലാലസമായി. തത്സേവാനിരതമായി, സച്ചിദാനന്ദസ്വരൂപമായി; സാരൂപ്യസങ്കേതമായി. അതിനായി നമ്മൾ നിരന്തരം കൈ

ക്കൂപ്പിക്കൊണ്ടു് ആ ബാഹുമൂലത്തോടു വേണ്ടുവോളം പ്രാത്ഥിക്കാം. വേണ്ടുവോളം പ്രാത്ഥിച്ചാൽ പ്രാത്ഥന കൈക്കൊള്ളും. സംസാരബന്ധം നീങ്ങി നമുക്കു സ്വേച്ഛപോലെ ഭഗവത്ഭജനം ചെയ്യാം

വിശ്വത്രാണൈകദീക്ഷാസ്തദനുഗുണഗുണ-
ക്ഷത്രനിമ്മാണദക്ഷാഃ
കത്താരോ ദുന്നിരൂപാഃ സ്ഫുടഗുരുയശസാം
കമ്മണാമത്ഭുതാനാം
ശാർങ്ഗം ബാണം കൃപാണം ഫലകമരിഗദേ
പത്മശംഖൗസഹസ്രം
ബിഭ്രാണാഃ ശസ്ത്രജാലം മമദദതുഹരേർ-
ബാഹവോമോഹഹാനിം. ൩൩

വിശ്വത്രാണൈകദീക്ഷാഃ=ലോകരക്ഷണമാകുന്ന ഏകദീക്ഷയോടുകൂടിയവയും, തദനുഗുണഗുണക്ഷത്രനിമ്മാണദക്ഷാഃ=വിശ്വത്രാണത്തിനു് അനുഗുണങ്ങളായ(യോഗ്യങ്ങളാ) ശൗയ്യാദിഗുണങ്ങളോടുകൂടിയ ക്ഷത്രിയന്മാരുടെ നിമ്മാണത്തിങ്കൽ സാമത്ഥ്യമുള്ളവയും, ദുന്നിരൂപാഃ=എപ്രകാരം ഇരിക്കുന്നു എന്നറിയുന്നതിനു സാധിക്കാത്തവയും, സ്ഫുടഗുരുയശസാം=അതിസ്ഫുടവും മഹത്തുമായ യശസ്സുകളോടുകൂടിയ അത്ഭുതാനാം കമ്മണാം കത്താരഃ=അത്യത്ഭുതകമ്മങ്ങളെ ചെയ്യുന്നവയും, ശാർങ്ഗം, ബാണം, കൃപാണം, ഫലകം, അരിഗദേ, പത്മശംഖൗസഹസ്രം, ബിഭ്രാണാഃ=ശാർങ്ഗം എന്ന മഹാധനസ്സു്, ബാണം (നാരായണാസ്ത്രാദി) കൃപാണം (നന്ദകം എന്ന ഖഡ്ഗം) ഫലകം (ചമ്മം പരിച) അരി (സുദർശനചക്രം) ഗദാ (കൗമോദകീ) പത്മം ശംഖ് (പാഞ്ചജന്യം) ഇപ്രകാരമുള്ള സഹസ്രം ശസ്ത്രജാലത്തെ (നിരവധി ആയുധസമൂഹം ആയിരം ശസ്ത്രമെന്നും) ഭരിച്ചിരിക്കുന്നവയും, ആയ, ഹരേഃ ബാഹവഃ=ഹ

രിയുടെ ബാഹുക്കൾ, മമമോഹഹാനിംദദതു=എനിക്കു മോഹഹാനിയെ ദാനംചെയ്യട്ടെ.

ബാഹുസ്തുതി:—തന്തിരുവടിയുടെ നിരവധി ആയുധസമൂഹത്തോടുകൂടിയ ബാഹുക്കൾ നമ്മുടെ മോഹത്തിനു നാശംവരുത്തട്ടെ "സഹസ്രപാദാക്ഷിശിരോരുബാഹവേ' ഇത്യാദി ദിക്കുകളിലെ സഹസ്രപാദത്തിനു് ആയിരം എന്ന പര്യാപ്തമായർത്ഥമല്ല ധരിക്കേണ്ടതെന്നും നിരവധി എന്ന അപര്യാപ്തമായർത്ഥം ധരിക്കണമെന്നും മുൻപേ പറഞ്ഞിട്ടുള്ളതാണു്. ഭഗവാൻെറ ബാഹുക്കൾക്കു വിശ്വപരിപാലനം എന്നൊരു വ്രതധാരണം മാത്രമേയുള്ളൂ. ലോകരക്ഷാചതുരന്മാരായ ക്ഷത്രിയന്മാരുടെ നിർമ്മാണത്തിൽ അതിസമർത്ഥങ്ങളാണു് ആ ബാഹുക്കൾ ആ ബാഹുക്കളുടെ സ്ഥിതിയെന്തെന്നു നാരദാദിഭാഗവതപുംഗവന്മാർക്കുപോലും ഇതുവരെ അറിയാൻ കഴിഞ്ഞിട്ടില്ല. അത്യന്തസ്പൃഹണീയങ്ങളും അതിമഹത്തുക്കളും ആയ നിരവധി യശസ്സുകളെ സമ്പാദിച്ചവയാണവ. ബ്രഹ്മാണ്ഡത്തിൽ നടക്കുന്ന അത്ഭുതകർമ്മങ്ങൾക്കെല്ലാം കർത്താക്കൾ ആ ബാഹുക്കളാണു്. അവിടത്തെ ആയുധങ്ങളൊ അതുല്യങ്ങളാണു്. ജ്യാനാദധ്വനി കൊണ്ടുതന്നെ ശത്രുസമൂഹമർദ്ദനം ചെയ്യുന്ന ധനുസ്സ്; നാമമാത്രംകൊണ്ടുതന്നെ അസുരസംഹാരംചെയ്യുന്ന നാരായണാസ്ത്രം; അസുരഗളരക്തധാരയിലാറാടുന്ന നന്ദകം; സകല തേജഃപുഞ്ജങ്ങൾക്കും തേജസ്സുകൊടുത്തുകൊണ്ടു് അരിഗളമരിയുന്ന തൃച്ചക്രം; പരസ്സഹസ്രം ശത്രുമർദ്ദനം ചെയ്യുന്ന കൗമോദകീഗദ; അശനിനിർഘോഷംപോലെ ധ്വനിക്കുന്ന പാഞ്ചജന്യം; എന്നുവേണ്ടാ നിരവധി ശസ്ത്രസമൂഹത്തെ ധരിച്ചിരിക്കുന്നവയാണു ബാഹുക്കൾ. ഹരിയുടെ— സംസാരാർത്തിഹാരിയായ ഹരിയുടെ—ആ സഹസ്രബാഹുക്കൾ നമ്മുടെ മഹാമോഹാദികളെ ഇല്ലാതാക്കി ഹൃദയം ശുദ്ധസത്വസ്വരൂപമാക്കി ചെയ്യട്ടെ.

കണ്ഠാകല്പോദ്ഗതൈര്യഃ കനകമയലസത്-
കുണ്ഡലോസ്രൈരുദാരൈ-
രുദ്യോതൈഃ കൗസ്തുഭസ്യാപ്യുരുഭിരുപചിത-
ശ്ചിത്രവർണ്ണോവിഭാതി
കണ്ഠാശ്ലേഷേരമായാഃ കരവലയപദൈർ-
മ്മുദ്രിതേ ഭദ്രരൂപേ
വൈകുണ്ഠിയേ്ത്രകണ്ഠേ വസതു മമ മതിഃ
കുണ്ഠഭാവം വിഹായ ൩൪

യഃ=യാതൊരു കണ്ഠം, കണ്ഠാകല്പോദ്ഗതൈഃ=കണ്ഠപ്രദേശത്തുള്ള ഭൂഷണങ്ങളിൽനിന്നുൽഭൂതങ്ങളായി, കനകമയലസത്കുണ്ഡലോസ്രൈഃ ഉദാരൈഃ=കനകരത്നമയങ്ങളായി ലസിക്കുന്ന കുണ്ഡലങ്ങളുടെ കിരണങ്ങളാൽ മനോഹരങ്ങളായിരിക്കുന്ന (ഇഷ്ടാർത്ഥങ്ങളെ ദാനംചെയ്യുന്നതുകളായിരിക്കുന്ന) കൗസ്തുഭസ്യ അപി=കൗസ്തുഭത്തിന്റെ; ഉരുഭിഃ ഉദ്യോതൈഃ=അതിമഹത്തായ പ്രഭകളാൽ ഉപചിതഃ സൻ=വൎദ്ധിപ്പിക്കപ്പെട്ടതായിട്ട്, ചിത്രവർണ്ണഃ വിഭാതി=പലതരവൎണ്ണത്തോടുകൂടി ശോഭിക്കുന്നു. രമായാഃ കണ്ഠാശ്ലേഷേ=മഹാലക്ഷ്മിയുടെ കണ്ഠാശ്ലേഷത്തിങ്കൽ, കരവലയപദൈഃ മുദ്രിതേ=കങ്കണപദങ്ങളാൽ അടയാളപ്പെടുത്തപ്പെട്ടതായി, ഭദ്രരൂപേ=സുന്ദരരൂപമായി, അഥവാ മംഗളസ്വരൂപമായിരിക്കുന്ന, അത്രവൈകുണ്ഠിയേ കണ്ഠേ=ഈ മഹാവിഷ്ണുവിന്റെ കണ്ഠത്തിൽ, മമമതിഃ കുണ്ഠഭാവം വിഹായ വസതു=എന്റെ ബുദ്ധി അഥവാ മനസ്സ് ആലസ്യഭാവം വെടിഞ്ഞു വസിക്കട്ടെ.

കണ്ഠസ്തുതി:—ഭഗവത്കണ്ഠത്തിൽ നിരവധി ആഭരണസമൂഹം പ്രകാശിക്കുന്നു. കനകമയകുണ്ഡലങ്ങളുടെ കിരണജാലം അതിമനോഹരമായി ശോഭിക്കുന്നു. കൗസ്തുഭത്തിന്റെ അതിമഹത്തായ പ്രഭ ദിഗന്തരാളത്തെ പ്രകാശി

പ്പിക്കുന്നു. സ്വതേ കണ്ഠം പ്രകാശമാനമാണു്. ഇപ്രകാരമുള്ള പലവിധവർണ്ണങ്ങളാൽ വിചിത്രമായി ആ കണ്ഠം വിദ്യോതിക്കുന്നു. തന്നെയോ? തത്പ്രഭാരാശികളാൽ കണ്ഠം വർദ്ധിപ്പിക്കപ്പെട്ട ശോഭാസങ്കേതമായിത്തീരുന്നു. ലക്ഷ്മീഭഗവതി ആ കണ്ഠത്തിൽ സ്വയം ഗ്രാഹപരിഷ്വംഗം ചെയ്യുന്നു. തത്കണ്ഠാശ്ലേഷോചിതയാണു് ഭഗവതി എന്നു പറഞ്ഞതുകൊണ്ടു ശക്ത്യൈക്യം സ്ഫുടമാകുന്നു. ഭഗവതീകരതലകങ്കണങ്ങളാൽ ആ ഗളതലം മുദ്രിതമാകുന്നു. സുന്ദരസ്വരൂപമായി മംഗളദായിയായിരിക്കുന്ന ആ കണ്ഠത്തിൽ എന്റെ മതി വസിക്കട്ടെ. യാതൊരു ആലസ്യഭാവവും കൂടാതെ വിഹരിക്കട്ടെ. സദാസമയവും സച്ചിദാനന്ദസൗഖ്യമനുഭവിക്കട്ടെ. വൈകുണ്ഠന്റെ കണ്ഠത്തിൽ വസിക്കണമെങ്കിൽ കുണ്ഠഭാവം വെടിഞ്ഞുതന്നെ വേണമല്ലൊ.

പത്മാനന്ദപ്രദാതാ പരിലസദരുണ
ശ്രീപരീതാഗ്രഭാഗഃ
കാലേ കാലേ ച കമ്പ്രഃ പ്രവരശശധരാ
പൂരണേയഃ പ്രവീണഃ
വക്ത്രാകാശാന്തരസ്ഥഃ സ്ഥിരയതി നിതരാം
ദന്തതാരൗഘശോഭാം
ശ്രീഭർത്തുർദ്ദന്തവാസോദ്യുമണിരഘതമോ
നാശനായാസ്തു സോ നഃ ൩൭

യഃ=യാതൊരു ദന്തവാസസ്സ് (അധരോഷ്ഠങ്ങളെന്നർത്ഥം.) പത്മാനന്ദപ്രദാതാ=ലക്ഷ്മീദേവിക്കു് ആനന്ദത്തെ കൊടുക്കുന്നവനായി. (താമരയ്ക്കു ആനന്ദത്തെക്കൊടുക്കുന്നവനായി.) പരിലസദരുണശ്രീപരീതാഗ്രഭാഗഃ=പരിലസിക്കുന്ന രക്തപ്രഭയാൽ പരീതമായിരിക്കുന്ന അഗ്രഭാഗത്തോടുകൂടിയിരിക്കുന്നവനായി. (പരിലസിക്കുന്ന അരുണന്റെ പ്രഭ

യാൽ പരീതമായ മുൻഭാഗത്തോടുകൂടിയവനായി) കാലേ കാലേകംബുപ്രവരശശധരാ പൂരണേപ്രവീണഃ=ഉചിതസമയങ്ങളിൽ പാഞ്ചജന്യമാകുന്ന ചന്ദ്രന്റെ പൂരണത്തിൽ സമൎത്ഥനായി. (ശുക്ലപക്ഷതിഥികളിൽ ചന്ദ്രനു വൃദ്ധിയുണ്ടാകുന്നതിൽ സമൎത്ഥനായി—ആദിത്യനാണു ശുക്ലപക്ഷതിഥികളിൽ ചന്ദ്രനു വൃദ്ധിവരുത്തുന്നതെന്നു സൂചിപ്പിച്ചിരിക്കുന്നു.) വക്ത്രാകാശാന്തരസ്ഥഃ=വക്ത്രമാകുന്ന ആകാശത്തിന്റെ മദ്ധ്യഭാഗത്തു സ്ഥിതിചെയ്യുന്നവനായിട്ട്. (ആകാശമദ്ധ്യസ്ഥനായിട്ട്) ദന്തതാരഗണശോഭാം=ദന്തങ്ങളാകുന്ന നക്ഷത്രസമൂഹത്തിന്റെ ശോഭയെ (നക്ഷത്രശോഭയെ) തിരയതി=തിരസ്കരിക്കുന്നു. ശ്രീഭൎത്തുഃഅസൌദന്തവാസോദ്യുമണിഃ=ലക്ഷ്മീധവന്റെ ഈ ദന്തവാസസ്സാകുന്ന ആദിത്യൻ. നഃ അഘതമോനാശനായ=നമ്മുടെ പാപമാകുന്ന തമസ്സിനെ നശിപ്പിക്കുന്നതിനായിക്കൊണ്ട്. (ആദിത്യൻ തമോനാശകനാണല്ലൊ) അസ്തു=ഭവിക്കട്ടെ.

ദശനവസനസ്തുതി:—മഹാലക്ഷ്മിയുടെ മഹാഭാഗ്യശേവധിയായ വിഷ്ണുഭഗവാന്റെ അധരോഷ്ഠങ്ങൾ നമ്മുടെ പാപതമസ്സഞ്ചയധ്വംസകങ്ങളായി ഭവിക്കട്ടെ ലക്ഷ്മീഭഗവതിയുടെ മനസ്സിനു ദൎശനമാത്രത്തിൽ പോരാ പ്രതിനിമിഷം പരമാനന്ദത്തെ കൊടുത്തുകൊണ്ടിരിക്കുന്നു. അത്യന്തം പ്രകാശിക്കുന്ന രക്തപ്രഭാസമൂഹത്താൽ സൎവ്വതഃ പരിലസിക്കുന്ന അഗ്രഭാഗത്തോടുകൂടിയവയാണു്. മുകൾഭാഗം തൊണ്ടിപ്പഴംപോലെ തുടുത്തിരിക്കുന്നവയാണു്. ഉചിതസമയങ്ങളിൽ പാഞ്ചജന്യനിനദത്തെ ജനിപ്പിക്കുന്നതിൽ അതിസമൎത്ഥങ്ങളാണു്. ആ ധ്വനി ലോകത്തെ മേൽകീഴ് മറിക്കുന്നതിനുകൂടി സമൎത്ഥമാണു്. മഹാവിഷ്ണുവിന്റെ വക്ത്രമാകുന്ന ആകാശമദ്ധ്യത്തിൽ തേജോമയങ്ങളായി പരസ്ഫുരിക്കുന്നു. ദന്തങ്ങളുടെ കാന്തിയെ അധഃകരിക്കുന്നു പോരാ, അവയെ പ്രഭയില്ലാത്തവയാക്കിത്തീൎക്കുന്നു. ശ്രീഭ

ത്താവിന്റെ ദന്തവാസസ്സ് എന്നു പറഞ്ഞതുകൊണ്ടു ഐശ്വൎയ്യദേവതയായ മഹാലക്ഷ്മി തന്റെ സ്വന്തമാക്കിത്തീൎത്തിരിക്കുന്നതാണെന്നു വിചാരിക്കണം. തൽഭജനത്തിൽ സകലൈശ്വൎയ്യങ്ങളും സ്വായത്തമാകുന്നതാണെന്നു ധ്വനി. പാപത്തെ തമസ്സാക്കിക്കല്പിച്ചിരിക്കുന്നു. പാപതമോധ്വംസകമായ ദന്തവാസസ്സ് പാപവിനാശകമായി ഭവിക്കട്ടെ. ദൃമണിപ്രയോഗസ്വാരസ്യം അനന്വയാൎത്ഥത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു.

നിത്യം സ്നേഹാതിരേകാന്നിജകമിതുരലം-
വിപ്രയോഗാക്ഷമായാ
വക്ത്രേന്ദോരന്തരാളേ കൃതവസതിരിവാ-
ഭാതിനക്ഷത്രരാജിഃ
ലക്ഷ്മീകാന്തസ്യകാന്താ കൃതിരതിവിലസ-
ന്മുഗ്ദ്ധമുക്താഫലശ്രീർ-
ദ്ദന്താളി സന്തതം സാ നതിനതിനിരതാൻ
രക്ഷതാദക്ഷതാനഃ. ൩൬

യാ=യാതൊരു ദന്താളി. നിത്യംസ്നേഹാതിരേകാൽ= നിരന്തരമുള്ള സ്നേഹാതിരേകം ഹേതുവായി. നിജകമിതുഃ= തന്റെ ഭൎത്താവിന്റെ. വിപ്രയോഗാക്ഷമാ=വിരഹത്തെ സഹിക്കാത്തതായിട്ട്. വക്ത്രേന്ദോഃ അന്തരാളേ=മുഖചന്ദ്രന്റെ മദ്ധ്യത്തിൽ. കൃതവസതി=വാസമെടുത്തിരിക്കുന്ന. നക്ഷത്രരാജിഃ ഇവ അലംആഭാതി=നക്ഷത്രരാജിയോ എന്നു തോന്നുമാറു അത്യന്തം ശോഭിക്കുന്നു. കാന്താകൃതിഃ=മനോഹരാകൃതിയോടുകൂടിയതും. അതിവിലസന്മുഗ്ദ്ധമുക്താഫലശ്രീഃ=അത്യന്തം പ്രകാശിക്കുന്ന അതിസുന്ദരങ്ങളായ മുത്തുമണികളുടെ ശോഭപോലെയുള്ള ശോഭയോടുകൂടിയതും. അക്ഷതാ=നാശമില്ലാത്തതുമായ. ലക്ഷ്മീകാന്തസ്യസാദന്താളീ=മഹാവിഷ്ണുവിന്റെ ആ ദന്താളി. നതിനതിനിരതാൻ

നഃ=നമസ്കരിക്കുക സ്തുതിക്കുക മുതലായവയിൽ തല്പരന്മാരായ നമ്മളെ. സന്തതംരക്ഷതാത്=എപ്പോഴും രക്ഷിക്കട്ടെ.

ദന്താളീസ്തുതി:—നിരന്തരമുള്ള അത്യന്ത പ്രേമംനിമിത്തം തൻെറ കാമുകൻെറ വിരഹത്തിൽ ക്ഷമയില്ലാത്തവളായി മുഖമാകുന്ന ചന്ദ്രൻെറ മദ്ധ്യത്തിൽ വസിക്കുന്ന നക്ഷത്രസമൂഹമോ എന്നു തോന്നുമാറു മഹാവിഷ്ണുവിൻെറ ചന്ദ്രകാന്തിയെ വെല്ലുന്ന മുഖാന്തർഭാഗത്തു തന്തിരുവടിയുടെ കിരണാവലീഭാസുരമായ ദന്തങ്ങൾ വിരാജിക്കുന്നു. ഭർത്തൃവിരഹത്തിങ്കൽ അക്ഷമയും പ്രേമാധികസ്വാന്തയും തേജോമയിയും ആയ ഒരു ഭാര്യ തൻെറ ഭർത്താവിൽത്തന്നെ നിലീനചിത്തയായി വസിക്കുക സാധാരണയാണ്. ചന്ദ്രൻെറ ഭാര്യമാരാണു താരകൾ എന്നതു ലോകപ്രസിദ്ധവുമാണ്. വൃദ്ധിക്ഷയങ്ങളുള്ള ചന്ദ്രനെ ഒരിക്കലും പിരിയാതിരിക്കുന്നതിനോ എന്നുതോന്നുമാറു അവ തന്മണ്ഡലമദ്ധ്യവർത്തികളായി സ്ഥിതിചെയ്യുന്നു. ലക്ഷ്മീഭഗവതിക്കു വ്യത്യാസമില്ല. ഭർത്താവിനു വൃദ്ധിക്ഷയങ്ങളും മററുമല്ല ഇവിടെയുള്ളത്. മിക്കവാറും ഭർത്താവിനെ അന്വേഷിച്ചാൽ കാണുകയില്ല. അദ്ദേഹം ഭക്താന്തർവർത്തിയാണ്. ലക്ഷ്മീദേവിക്കു അല്പം ഒരു മദമുണ്ടു്. ആ മദം തീർത്തു ഭക്തിസംവർദ്ധിനിയാക്കുന്നതിനു ഭഗവാൻ സ്വയമേവ അപ്രത്യക്ഷനായിത്തീരാറുണ്ടു്. അങ്ങനെ വരരുതെന്നുകരുതി എല്ലായ്പോഴും ആ ദേവി സേവിച്ചുകൂടിയിരിക്കുകയാണെന്നു ധ്വനി. അവയുടെ ആകൃതിയോ ആകർഷകമാണു. കാന്തം ഇരുമ്പിനെ എന്നപോലെ ഭക്തചിത്തത്തെ ആകർഷിക്കുന്നതാണ്. അത്യന്താപ്രകാശിക്കുന്ന മുത്തുമണികളുടെ കാന്തിയെ ജയിക്കുന്നതാണ്. പോരാ, അതിമനോഹരവുമാണ്. പിന്നെയോ നാശമില്ലാത്തതാണ്. ജനനമരണാദിരഹിതവുമാണ്. നിത്യനായ ഭഗവാനു നാശമുണ്ടെങ്കിലല്ലേ ആ ദന്തങ്ങൾക്കും നാശമുള്ളൂ. അതൊട്ടില്ലതാനും.അപ്രകാരമെല്ലാമിരിക്കുന്ന ദന്ത

രാജി നമ്മളെ രക്ഷിക്കട്ടെ. നമ്മളെ എന്നുപറഞ്ഞതാലാരെയെല്ലാമാണു്. പരമഭാഗവതന്മാരെയെന്നു വിവക്ഷ. അവരുടെ ലക്ഷണമല്ലേ അതിവിശേഷം. ഭാഗവതന്മാരാകാൻ വലിയ വിഷമമില്ല. സദാസമയവും ഭഗവാനെ ദണ്ഡനമസ്കാരം ചെയ്തുകൊണ്ടും സ്തോത്രങ്ങളെക്കൊണ്ടു സ്തുതിച്ചുകൊണ്ടും സ്ഥിതിചെയ്യുന്ന ചിലരുണ്ടു്. അവരുടെ സകലാവയവങ്ങളും തദനുസരണങ്ങളായ പ്രവൃത്തികൾ ചെയ്തുകൊണ്ടേ ഇരിക്കും. ഒരു മഹാകവി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. (മുകുന്ദമാലാകൎത്താവായ ഭക്തോത്തംസം—പരമഭാഗവതൻ—കുലശേഖരാൾവാർ.)

"ജിഹ്വേ! കീൎത്തയകേശവം മുരരിപും
ചേതോ! ഭജശ്രീധരം
പാണിദ്വന്ദ്വ! സമൎച്ചയാച്യുതകഥാഃ
ശ്രോത്രദ്വയ!ത്വംശൃണു;
കൃഷ്ണം ലോകയലോചനദ്വയ!ഹരേർ-
ഗ്ഗച്ഛാംഘ്രിയുഗ്മാ!ലയം
ജിഘ്രഘ്രാണ! മുകുന്ദപാദതുളസീം!
മൂൎദ്ധൻ!നമാധോക്ഷജം". ൩൬

അല്ലയോ നാവേ! നീ കേശവനെ കീൎത്തിച്ചാലും; അല്ലയോ ചേതസ്സേ! നീ മുരരിപുവിനെ ഭജിച്ചാലും; അല്ലയോ പാണിദ്വന്ദ്വമേ! നീ ശ്രീധരനെ വഴിയാകുംവണ്ണം അൎച്ചിച്ചാലും; അല്ലയോ ശ്രോത്രദ്വയമേ! അച്യുതകഥകളെ കേട്ടാലും; ലോചനദ്വയമേ! കൃഷ്ണനെ കൺകുളിരെ കണ്ടാലും; ഹേ അംഘ്രിയുഗ്മമേ! മഹാവിഷ്ണുവിന്റെ ആലയത്തെ (വിഷ്ണുക്ഷേത്രദൎശനത്തിനായിക്കൊണ്ടു) ഗമിച്ചാലും; ഘ്രാണമേ! മുകുന്ദപാദതുളസിയെ ഘ്രാണിച്ചാലും; ഹേ മൂൎദ്ധാവേ! അധോക്ഷജനെ നമസ്കരിച്ചാലും; സകലാവയവങ്ങൾക്കും പ്രവൃത്തി കല്പിച്ചിരിക്കുന്നു. ഭക്തന്മാരെ

ല്ലാവരും അവയവങ്ങളെക്കൊണ്ടു് ഇപ്രകാരം പ്രവർത്തിപ്പി ച്ചാൽ മതിയോ? ഓഹോ ധാരാളം മതി- ക്രമേണ അവ ക്ക് ഭക്തി താനേ ഉണ്ടായിക്കൊള്ളും. വേല മുടക്കം ചെ യ്യരുതെന്നു മാത്രം.

ബ്രഹ്മൻ!ബ്രഹ്മണ്യജിഹ്മാം മതിമപികുരുഷേ
ദേവ!സംഭാവയേത്വാം
ശംഭോ! ശക്ര! ത്രിലോകീമവസികിമമരൈ-
ർന്നാരദാദ്യാഃ സുഖംവഃ
ഇത്ഥം സേവാവനമ്രം സുരമുനിനികരം
വീക്ഷ്യവിഷ്ണോഃ പ്രസന്ന-
സ്യാസ്യേന്ദോരാസ്രവന്തി വരവചനസുധാ-
ഹ്ളാദയേന്മാനസംനഃ ൩൧

ബ്രഹ്മൻ!=ഹേബ്രഹ്മാവേ. ബ്രഹ്മണി=സ്വസ്വരൂ പമായ പരബ്രഹ്മത്തിൽ. അജിഹ്മാംമതിം അപികുരു ഷേ= അകുടിലയായ മതിയെ (സൂക്ഷ്മസ്വരൂപിണിയായ ബുദ്ധിയെ) ചെയ്യുന്നില്ലയോ? ദേവ! ശംഭോ!=അല്ലയോ ദേ വനായ പരമേശ്വര!. ത്വാംസംഭാവയേ=അങ്ങയെ ഞാൻ സംഭാവനം ചെയ്യുന്നു. (കുശലം ചോദിക്കുന്നുവെന്നൎത്ഥം) ശക്ര!=ഹേ ദേവേന്ദ്ര!. അമരൈഃ സഹത്രിലോകീം അവ സികിം=ദേവന്മാരോടുകൂടി ത്രിലോകിയെ അവനം ചെയ്യു ന്നില്ലയോ? നാരദാദ്യാഃവഃ സുഖം കിം=നാരദാദികളായ മഹൎഷിശ്രേഷ്ഠന്മാരെ! നിങ്ങൾക്കും സൗഖ്യംതന്നെയല്ലയോ? ഇത്ഥംസേവാവനമ്രം സുരമുനിനികരംവീക്ഷ്യ=ഇപ്രകാരം സേവാവനമ്രന്മാരായ സുരമുനിനികരത്തെ കണ്ടിട്ടു്. പ്രസ ന്നസ്യവിഷ്ണോഃ=പ്രസന്നനായ മഹാവിഷ്ണുവിന്റെ. ആ സ്യേന്ദോഃ ആസ്രവന്തീ=മുഖചന്ദ്രനിൽ നിന്നു നിർഗ്ഗളിക്കു ന്ന. വരവചനസുധാ=ശ്രേഷ്ഠമായ വാങ്മയാമൃതം. നഃ മാനസംഹ്ളാദയേത്=നമ്മുടെ മാനസത്തെ ആഹ്ളാദി പ്പിക്കട്ടെ.

വചനസുധാസ്തുതി:—ഭഗവത് പാദപ്രണതികാംക്ഷിച്ചു ചുററിലും ദേവസമൂഹം വന്നു നിറഞ്ഞിരിക്കുന്നു, സ്തോത്രാദികളാൽ തന്തിരുവടിയെ പ്രത്യക്ഷപ്പെടുത്തി വീണ്ടും വീണ്ടും പ്രണതി ആചരിച്ചു. തത്സമയം മുഖോദ്ഗളിതമായ വചനാമൃതം അവരെ സന്തോഷിപ്പിച്ചു. ആ വാക്കുകളുടെ ഔചിത്യവും മാധുര്യവും ശ്രദ്ധിക്കേണ്ടതാണ്. തന്റെ നാഭീകമലസംജാതനായ ബ്രഹ്മാവിനോടു് ഒരു ഗുരുഭൂതനെന്ന നിലയിൽ അല്ലയോ പ്രജാപതേ! അങ്ങയുടെ ബുദ്ധി പരബ്രഹ്മലീനയായി സ്ഥിതിചെയ്യുന്നില്ലയോ? എന്നു ചോദിച്ചു. സുഹൃത്തെന്ന നിലയിൽ പരമേശ്വരനോടു കുശലം പൃച്ഛിച്ചു. ഭൃത്യരെന്ന നിലയിൽ ഇന്ദ്രാദികളോടു നിങ്ങൾ പരസ്പരസ്നേഹത്തോടുകൂടി ത്രിലോകിയെ രക്ഷിക്കുന്നില്ലയോ? എന്നു ചോദിച്ചു. തന്നിൽതന്നെ നിലീനചിത്തന്മാരായ—ഭക്തോത്തമന്മാരായ—നാരദാദി മഹർഷിപുംഗവന്മാരോടു നിങ്ങൾക്കു പരമാനന്ദംതന്നെയല്ലേ എന്നു ചോദിച്ചു വേദോച്ചാരണപടുവായി നിഗമകർത്താവായിരിക്കുന്ന ബ്രഹ്മാവിനോടു പരബ്രഹ്മത്തിൽ ദൃഢബുദ്ധി സ്ഥിതിചെയ്യുന്നില്ലയോ എന്നുതന്നെയാണു ചോദിക്കേണ്ടതു്. അവരവരുടെ സ്ഥിതി അറിഞ്ഞാണല്ലോ ചോദ്യം ചെയ്യേണ്ടതു്. പരസ്പരം സ്നേഹിതന്മാരുടെ കുശലത്തിൽ പല സംഗതികളും അടങ്ങിയിരിക്കും. ദേവന്മാർ പരസ്പരസ്പർദ്ധികളല്ലാതിരുന്നാൽ മാത്രമേ മൂന്നുലോകത്തിനും ഗുണമുണ്ടാകുകയുള്ളൂ. രാജ്യത്തിൽ അന്തഃഛിദ്രം വരരുതെല്ലോ. പരമഭാഗവതന്മാരായ നാരദാദിമഹർഷീശ്വരന്മാർക്കു ഭഗവാനെ ദർശിക്കുന്നതുതന്നെയാണു പരമഭാഗ്യം. ഇപ്രകാരം തന്റെ ഭക്തന്മാരോടു് ഓരോന്നു ചോദിക്കുമ്പോൾ തിരുമുഖചന്ദ്രനിൽ നിന്നു് അമൃതമയമായ വചനം പുറപ്പെടും. ആ വചനം നമ്മുടെ മാനസത്തെ ആഹ്ളാദിപ്പിക്കട്ടെ. അമൃതകിരണനായ ചന്ദ്രന്റെ പ്രഭാജാലം ലോകരെ ആനന്ദിപ്പിക്കുന്നതു് അനുഭവമാണ്. ബ്രഹ്മാ

ണ്ഡസൃഷ്ടിസ്ഥിതിവിനാശകനായി വേദവേദ്യനായി ആദി മധ്യാന്തരഹിതനായി ഭക്താനുഗ്രഹദായകനായി പരബ്ര ഹ്മാനന്ദസ്വരൂപനായിരിക്കുന്ന ഭഗവാൻെറമുഖചന്ദ്രനിര ്ഗ്ഗളിതമായ വചനപീയൂഷം നമ്മുടെ മാനസത്തെ ആഹ് ളാദിപ്പിക്കുമോ എന്നു ചോദിക്കാനില്ല. ആ വരവചനസു ധ നമ്മുടെ മനസ്സിനെ ആഹ്ളാദിപ്പിക്കട്ടെ.

കർണ്ണസ്ഥസ്വർണ്ണകമ്രോജ്വലമകരമഹാ
കുണ്ഡലപ്രോതദീപ്യ-
ന്മാണിക്യശ്രീപ്രതാനൈഃപരിമിളിതമളി-
ശ്യാമളം കോമളംയത്
പ്രോദ്യത് സൂര്യ്യാംശുരാജന്മരതകമുകുരാ-
കാരചോരം മുരാരേർ
ഗാഢാമാഗാമിനീംനോഗമയതുവിപദം
ഗണ്ഡയോർമ്മണ്ഡലംതത്. ൩൨

കർണ്ണസ്ഥസ്വർണ്ണകമ്രോജ്വലമകരമഹാ കുണ്ഡലപ്രോ തദീപ്യന്മാണിക്യശ്രീപ്രതാനൈഃ=കർണ്ണങ്ങളിൽ കിടക്കുന്നവ യും സ്വർണ്ണവർണ്ണത്തോടുകൂടിയവയും അതിമനോഹരങ്ങളാ യി ഉജ്വലത്തുകളായവയും ആയ മകരാകൃതിയിലുള്ള മഹാ കുണ്ഡലങ്ങളിൽ ശ്രേഷ്ഠമായി പ്രകാശിക്കുന്ന മാണിക്യങ്ങളു ടെ പ്രഭാവ്യാപനത്താൽ. പരിമിളിതം=സർവ്വത്രവ്യാപ്തമാ യതും. അളിശ്യാമളം=അളികളെപ്പോലെ ശ്യാമളവർണ്ണത്തോ ടുകൂടിയതും. കോമളം=അതിമനോഹരമായതുമായ. യത്= യാതൊരു ഗണ്ഡമണ്ഡലമുണ്ടോ. മുരാരേഃ=മുരാരിയുടെ. പ്രോദ്യത്സൂര്യ്യാംശുരാജന്മരകത മുകുരാകാരചോരം=ഉദിച്ചു യന്നു സൂര്യൻെറ അംശുക്കളെപ്പോലെ പ്രകാശിക്കുന്ന മരത കരത്നത്താൽ നിർമ്മിതമായിരിക്കുന്ന കണ്ണാടികളുടെ ആകൃ തിയെ ഹരിക്കുന്ന. തത്ഗണ്ഡയോഃമണ്ഡലം=ആ ഗണ്ഡ മണ്ഡലം. നഃ=നമ്മുടെ. ഗാഢാം=ദൃഢങ്ങളായി (അനേ

കാനൎത്ഥകരങ്ങളായ) ആഗാമിനീം=സംഭവിച്ചിരിക്കുന്ന വിപദം=വിപത്തിനെ. ഗമയതു=ഗമിപ്പിക്കട്ടെ. ദൂരീകരിക്കട്ടെ എന്നാശയം.

ഗണ്ഡമണ്ഡലസ്തുതി:— മഹാവിഷ്ണുവിൻെറ ഗണ്ഡമണ്ഡലം നമ്മുടെ വിപത്തിനെ ദൂരീകരിക്കട്ടെ. എങ്ങനെയുള്ള ഗണ്ഡമണ്ഡലം? സ്വൎണ്ണവൎണ്ണമുള്ള അതിമനോഹരങ്ങളായ രണ്ടു മകരകുണ്ഡലങ്ങൾ തന്തിരുവടിയുടെ കൎണ്ണങ്ങളിൽ സ്ഥിതിചെയ്യുന്നു. അവയിൽ, ശ്രേഷ്ഠങ്ങളായ മാണിക്യങ്ങൾ പതിച്ചിരിക്കുന്നു. അതിൻെറ പ്രഭയോ സൎവ്വത്ര വ്യാപിച്ചിരിക്കുന്നു. അതിൻെറ മഹത്തായ പ്രഭയോടു സമ്മിളിതമാണു ഗണ്ഡമണ്ഡലം. വണ്ടിൻകൂട്ടങ്ങളുടെ പ്രഭപോലെ പ്രദ്യോതിക്കുന്നതാണ്. പോരാ അതിമനോഹരവുമാണ് ഉദിച്ചുയൎന്ന സൂൎയ്യനെപ്പോലെ അത്യുജ്വലമായി പ്രകാശിക്കുന്ന മരതകരത്നംകൊണ്ടുണ്ടാക്കിയിരിക്കുന്ന കണ്ണാടിയുടെ കാന്തിയെ വെല്ലുന്നവയാണ്. മരതകരത്നക്കണ്ണാടിയോ എന്നു തോന്നുമാറു സ്നിഗ്ദ്ധമായി നിൎമ്മലമായി പ്രകാശിക്കുന്നവകളാണു ഗണ്ഡമണ്ഡലങ്ങൾ. അവ പാപധ്വംസനം ചെയ്യട്ടെ.

വക്ത്രാംഭോജേലസന്തം മുഹുരധരമണിം
    പക്വബിംബാഭിരാമം
ദൃഷ്ട്വാ ദഷ്ടും ശുകസ്യ സ്ഫുടമവതരത-
    സ്തുണ്ഡദണ്ഡായതേ യഃ
ഘോണഃ ശോണീകൃതാത്മാ ശ്രവണയുഗലസത്-
    കുണ്ഡലോസ്രൈൎമ്മുരാരേഃ
പ്രാണാഖ്യസ്യാനിലസ്യ പ്രസരണസരണിഃ പ്രാ-
    ണദാനായ നഃ സ്യാത്. ൩൯

യഃ ഘോണഃ=യാതൊരു ഘോണം. വക്ത്രാംഭോജേലസന്തം=വക്ത്രാംഭോജത്തിൽ ലസത്തായി. പക്വബിംബാ

ഭിരാമം=തൊണ്ടിപ്പഴംപോലെ മനോഹരമായിരിക്കുന്ന. അധരമണിം=അധരമണിയെ. മുഹുഃദൃഷ്ട്വാ=പിന്നെയും പിന്നെയും കണ്ടിട്ട്. ദഷ്ടും=ദംശിക്കുന്നതിനായി. അവതരതഃശുകസ്യ=അവതരിക്കുന്ന ശുകത്തിന്റെ. സ്ഫുടം തുണ്ഡദണ്ഡായതേ=സ്ഫുടമായ ചുണ്ടെന്നതുപോലെ ആയി ഭവിക്കുന്നു. ശ്രവണയുഗലസത്കുണ്ഡലോദ്യൈസ്രുഃ=രണ്ടു കർണ്ണങ്ങളിലും ലസിക്കുന്ന കുണ്ഡലങ്ങളുടെ പ്രഭകളാൽ. ശോണീകൃതാത്മാ=അത്യന്തം രക്തീകരിക്കപ്പെട്ടതും പ്രാണാഖ്യസ്യാനിലസ്യ പ്രസരണസരണിഃ=പ്രാണവായുവിന്റെ സഞ്ചാരമാർഗ്ഗമായിരിക്കുന്നതും ആയ. മുരാരേഃ സഃ ഘോണഃ=മുരാരിയുടെ ആ ഘോണം. നഃ പ്രാണദാനായസ്യാത്=നമുക്കു പ്രാണദാനത്തിനായിക്കൊണ്ടു ഭവിക്കട്ടെ.

നാസികാസ്തുതി:—രക്തസരോരുഹച്ഛവിയോടുകൂടി തന്തിരുവടിയുടെ ആനനം പരിലസിക്കുന്നു. ആ മുഖപത്മത്തിൽ തൊണ്ടിപ്പഴംപോലെ അതിമനോഹരമായ അധരരത്നം പ്രകാശിക്കുന്നു. ആ തൊണ്ടിപ്പഴത്തെ പിന്നെയും പിന്നെയും കണ്ടിട്ടു സംശയംതീൎന്നു കൊത്തുന്നതിനായി അവതരിക്കുന്ന ഒരു കിളിയുടെ ചുണ്ടെന്നതുപോലെ നാസിക വിലസുന്നു. ആദ്യം ആ ശുകം സംശയിച്ചുകൊണ്ടിരുന്നു. ഒടുവിൽ ആ സംശയം മുഴുവൻ തീൎന്നു. പഴം കൊത്തിത്തിന്നുകതന്നെ എന്നു തീൎച്ചപ്പെടുത്തി. കൊത്താനായൊരുങ്ങി. നാസികയുടെ അതിമനോഹരമായ സ്ഥിതി ഉപമകൊണ്ടു മനസ്സിലാക്കി. ശ്രവണങ്ങളിൽ പരിസ്ഫുരിക്കുന്ന കുണ്ഡലങ്ങളുടെ പ്രഭയാൽ ആ നാസിക ആരക്തമാക്കപ്പെട്ടിരിക്കുന്നു. ഈഷദ്രക്തമാണെന്നു വിചാരിക്കേണ്ട. നല്ലപോലെ ശോണീകരിക്കപ്പെട്ടിരിക്കുന്നു എന്നൎത്ഥം. മതിയോ? പ്രാണവായുവിന്റെ സഞ്ചാരമാർഗ്ഗവുമാണു്. യാതൊരു തടവുംകൂടാതെ പ്രാണാനിലൻ ഗതി തുടൎന്നുകൊണ്ടു തന്നെയിരിക്കുന്നു. തന്തിരുവടിയുടെ പ്രാണാനിലനായതു

കൊണ്ടു സാധാരണക്കാരുടെ പ്രാണവായു എന്നപോലെ വിചാരിക്കരുതു്. ആ പ്രകാരമെല്ലാമിരിക്കുന്ന നാസിക നമുക്കു പ്രാണദാനത്തെ ചെയ്യട്ടെ. പ്രാണാനിലന്റെ പ്രസരണസരണിയായതുകൊണ്ടു് പ്രാണദാനത്തിനു ശക്തമെന്നു സിദ്ധിച്ചു. വിശ്വരൂപിയുടെ പ്രാണാനില പ്രസരണസരണിയായതുകൊണ്ടു യാവൎക്കും പ്രാണപ്രദാനത്തിനു ആ നാസിക ശക്തമെന്നു ധ്വനിപ്പിച്ചു. ജീവസന്ധാരണത്തിനുള്ള പ്രാണദാനമാണോ നൽകേണ്ടതു്. അല്ലല്ല. ഇഹലോകജീവിതപ്രാണദാനമല്ല. തത്സമീപത്തുചെന്നു സദാസമയവും തന്തിരുവടിയെ ദർശിക്കുന്നതിനു നമ്മുടെ ആത്മാവിനു കഴിവുണ്ടാക്കിത്തീൎക്കണമെന്നാണു പ്രാൎത്ഥന.

ദിക്കാലൌ വേദയന്തൌ ജഗതിമുഹുരിമൌ
 സഞ്ചരന്തൌരവീന്ദൂ
ത്രൈലോക്യാ ലോകദീപാവഭിദധതിയയോ-
 രേവരൂപം മുനീന്ദ്രാഃ
അസ്മാനബ്ജപ്രഭേതേ പ്രചുരതരകൃപാ-
 നിർഭരം പ്രേക്ഷമാണേ
പാതാമാതാമ്രശുക്ലാസിതരുചിരുചിരേ
 പത്മനേത്രസ്യനേത്രേ. ൪൦

യയോഃരൂപംഏവ=യാതൊരു തൃക്കണ്ണുകളുടെ രൂപത്തെത്തന്നെ. മുനീന്ദ്രാഃ=മഹർഷിശ്രേഷ്ഠന്മാർ. ജഗതി=ലോകത്തിൽ. ദിക്കാലൌവേദയന്തൌ=ദിക്കുകളേയും കാലങ്ങളേയും പ്രകാശിപ്പിക്കുന്നവയും (അറിയിക്കുന്നവയും) അതുകൊണ്ടുതന്നെ. ത്രൈലോക്യാലോകദീപൌ=മൂന്നു ലോകത്തിന്റേയും ആലോകനത്തിനുള്ള ദീപങ്ങളായി സ്ഥിതിചെയ്യുന്നവയും. മുഹുഃസഞ്ചരന്തൌ=പിന്നെയും പിന്നെയും സഞ്ചരിക്കുന്നവയും ആയ. ഇമൌരവീന്ദൂ=ഇവ സൂൎയ്യചന്ദ്രന്മാർ എന്നു്. അഭിദധതി=അഭിധാനം ചെയ്യപ്പെടുന്നു. (പറ

യപ്പെട്ടന്ന) പ്രചുരതരകൃപാ നിർഭരംപ്രേക്ഷമാണേ=അത്യധികതരമായ കൃപയാൽ സമ്പൂൎണ്ണമായി കടാക്ഷിക്കുന്നവയും. അബ്ജപ്രഭേ=ശതപത്രപ്രഭാഭാസുരങ്ങളും. ആതാമ്രശുക്ലാസിതരുചിരുചിരേ=അല്പം ചുവന്നതും വെളുത്തതും കറുത്തതും ആയ കാന്തികൊണ്ടു മനോഹരങ്ങളും ആയ. പത്മനേത്രസ്യനേത്രേ=പത്മാക്ഷനായ വിഷ്ണുഭഗവാന്റെ നേത്രങ്ങൾ. അസ്മാൻപാതാം=നമ്മളെ പാലിക്കട്ടെ.

**നേത്രസ്തുതി:**—വിശ്വംഭരനായ വിഷ്ണുഭഗവാന്റെ വിശാലനേത്രങ്ങൾ നിൎമ്മലന്മാരായ പ്രഭാകരഹിമകരന്മാരാണെന്നു വിജ്ഞന്മാരായ മഹർഷിപുംഗവന്മാർ വിളിച്ചുപറയുന്നു. ആ സൂൎയ്യചന്ദ്രന്മാരോ ലോകത്തിൽ ദിക്ചക്രകാലചക്രങ്ങളെ പ്രകാശിപ്പിക്കുന്നവരാണു്. ദിക്ചക്രങ്ങളെന്നാൽ പ്രാച്യാദിദിക്കുകളേയും, കാലചക്രങ്ങളെന്നാൽ മുഹൂൎത്താദി പ്രളയപൎയ്യന്തമുള്ള കാലങ്ങളേയും ധരിക്കേണ്ടതാകുന്നു. സൂൎയ്യചന്ദ്രാദി ജ്യോതിസ്സുകളില്ലെങ്കിൽ ദിക്ചക്രവാളം ഇരുളടഞ്ഞു ജനാധിവാസവിഹീനമാകുമെന്നു പറയേണ്ടതില്ലല്ലൊ. അതുകൊണ്ടുതന്നെയാണു ആ ജ്യോതിഃപ്രകാണ്ഡങ്ങളെ ത്രൈലോക്യങ്ങളെ പ്രകാശിപ്പിക്കുന്ന ദീപങ്ങളാണെന്നു പറയുന്നതു്. ജനതതിക്കു ലോകം മുഴുവനും കാണുന്നതിനുള്ള ആദൎശങ്ങളാകുന്നു അവ. സൂൎയ്യോപാസന തുടങ്ങിയുള്ളവയെ സൂചിപ്പിച്ചിരിക്കുന്നു. "ആദിത്യാജ്ജായതേവൃഷ്ടിഃ തതോഽന്നം തതഃപ്രജാഃ" ഇത്യാദി വേദവാക്യങ്ങൾ സ്മരിക്കേണ്ടതാകുന്നു. ഭഗവാൻ നിമീലിതനേത്രനായാൽ ലോകം ഇരുളടയുമെന്നു പറയേണ്ടതില്ലല്ലൊ. പിന്നെയും പിന്നെയും സഞ്ചരിക്കുന്നവയെന്ന പദപ്രയോഗംകൊണ്ടു യാതൊരു വിശ്രമവും കൂടാതെ പ്രത്യഹോരാത്രം സഞ്ചരിക്കുന്നവയെന്നു ധ്വനിപ്പിച്ചിരിക്കുന്നു. തത്കടാക്ഷവിക്ഷേപങ്ങൾ അത്യന്താധിക കരുണാമസൃണങ്ങളാണു്. ഭക്തതതിക്കെന്നു വിവക്ഷ. തന്തിരുവടിയുടെ കരുണാപൂരിതങ്ങ

ളായ തൃക്കടാക്ഷങ്ങൾ ഭക്താൎത്തിഭഞ്ജകങ്ങളും ഭക്താനന്ദദായകങ്ങളും ആണു്. തത്സ്വരൂപമോ ചെന്താമരദളങ്ങൾ പോലെ മനോഹരങ്ങളാണു്. പിന്നെയോ അല്പാല്പമായ ചുവപ്പു്, വെളുപ്പു്, കറുപ്പു്, ഈ നിറങ്ങളിടകലൎന്നതുമാണു്. വെളുപ്പും കറുപ്പും നേത്രത്തിൽ വരാം. അല്പമായ രക്തച്ഛവി എങ്ങനെ ഉണ്ടാകുന്നു. അതു പലപ്രകാരത്തിലുമാകാം. ഗംഭീരപുരുഷന്മാരുടെ നേത്രങ്ങളിൽ—വിശേഷിച്ചു കടക്കണ്ണുകളിൽ—അല്പം ഒരു രക്തച്ഛവി പ്രകൃത്യാ ഉണ്ടായിരിക്കും. ഭക്തന്മാരുടെ പരിതാപംകൊണ്ടുണ്ടായതാണെന്നുംവരാം. ഐശ്വൎയ്യദേവതയായ മഹാലക്ഷ്മിയെത്തന്നെ നോക്കിയിരുന്നതുകൊണ്ടാണെന്നും ഊഹിക്കാം. സംസാരസാഗരത്തിൽ കിടന്നുഴലുന്ന ലോകത്തെ ദൎശിച്ചതുമൂലമാണെന്നും വരാൻ പാടില്ലായ്കയില്ല. ഇനിയും പലപ്രകാരത്തിലും വരാമെന്നു ചിന്താശീലന്മാൎക്കറിയാവുന്നതാണു്. ഇപ്രകാരമെല്ലാമിരിക്കുന്ന അത്യന്തമനോഹരങ്ങളായ തൃക്കണ്ണുകൾ നമ്മളെ പാലിക്കട്ടെ.

ലക്ഷ്മാകാരാളകാളിസ്ഫുരദളികശശാ-
　　ങ്കാൎദ്ധസംദൎശമീല-
ന്നേത്രാംഭോജപ്രബോധോത്സുകനിഭൃതതരാ-
　　ലീനഭൃംഗച്ഛദാഭേ
ലക്ഷ്മീനാഥസ്യലക്ഷീകൃതവിബുധഗണാ-
　　പാംഗബാണാസനാൎദ്ധ-
ച്ഛായേനോഭ്രൂതിഭൂരിപ്രസവകുശലതേ
　　ഭ്രൂലതേ പാലയേതാം.　　　　൪൧

ലക്ഷ്മാകാരാളകാളിസ്ഫുരദളികശശാങ്കാൎദ്ധസംദൎശമീലന്നേത്രാംഭോജ പ്രബോധോത്സുകനിഭൃതതരാലീനഭൃംഗച്ഛദാഭേ=അടയാളാകൃതിയിലുള്ള അളകങ്ങളുടെ സമൂഹങ്ങളാൽ പരിസ്ഫുരിക്കുന്ന നെററിത്തടമാകുന്ന അൎദ്ധചന്ദ്രന്റെ സ

ദർശനം ഹേതുവായി അടഞ്ഞിരിക്കുന്ന തൃക്കണ്ണുകളാകുന്ന താമരകളെ വികസിപ്പിക്കുന്നതിൽ ഉത്സുകങ്ങളായി നല്ല പോലെ പററിപ്പിടിച്ചിരിക്കുന്ന വണ്ടുകളുടെ പക്ഷങ്ങൾ പോലെയുള്ള പ്രഭയോടുകൂടിയവയും, ലക്ഷീകൃതവിബുധഗണാപാംഗബാണാസനാർദ്ധച്ഛായേ=ദേവഗണങ്ങളെ ലക്ഷീകരിച്ചിരിക്കുന്ന അപാംഗബാണങ്ങളെ അയക്കുന്നതിനുള്ള ബാണാസനത്തിൻെറ (വില്ലിൻെറ) അർദ്ധച്ഛായയോടുകൂടിയവയും, ഭൂതിഭൂരിപ്രസവകുശലതേ=അത്യധികമായ ഐശ്വര്യങ്ങളുടെ ഉത്ഭവത്തിനു് അതിസമർത്ഥങ്ങളുമായ ലക്ഷ്മീനാഥസ്യ=മഹാലക്ഷ്മീമണാളൻെറ, ഭ്രൂലതേ=ഭ്രൂലതകൾ, അസ്മാൻപാലയേതാം=നമ്മളെ പാലിക്കട്ടെ.

ഭ്രൂലതാസ്തുതി:— വിശേഷശേഖരനായഭഗവാൻെറ അർദ്ധചന്ദ്രാകാരത്തിലുള്ള നെററിത്തടത്തിൽ ചൂർണ്ണകുന്തളങ്ങൾ വ്യാപിച്ചിരിക്കുന്നു. ആ നെററിത്തടത്തിൻെറ അധോഭാഗത്തു് പുരികലതകൾ സ്ഥിതിചെയ്യുന്നു. നെററിത്തടമാകുന്ന അർദ്ധചന്ദ്രൻെറ ദർശനത്തിൽ തൃക്കണ്ണുകളാകുന്ന താമരകൾ കൂമ്പിയിരിക്കുന്നു. ആ താമരകളെ വിടുർത്തുന്നതിൽ അത്യന്തോത്സുകങ്ങളായ ഷട്പദങ്ങളെപ്പോലെ പററിപ്പിടിച്ചിരിക്കുന്ന പുരികക്കൊടികൾ. പററിപ്പിടിച്ചിരിക്കുന്ന ഷട്പദങ്ങളുടെ പക്ഷച്ഛദങ്ങൾ മാത്രമേ കാണാൻ സാധിക്കുകയുള്ളുവല്ലൊ. അതുപോലെ അത്യന്തമനോഹരമായിരിക്കുന്നു ഭ്രൂലതകൾ. പിന്നെയോ? ഭക്താഗ്രഗണ്യന്മാരായ ദേവന്മാർ ഭഗവൽതൃപ്പാദം കണ്ടു വന്ദിക്കുവാൻ എത്തിയിരിക്കുന്നു. തന്തിരുവടി കരുണാമസൃണങ്ങളായ കടാക്ഷങ്ങൾ അവരിൽ പതിപ്പിക്കുന്നു. ആ കടാക്ഷങ്ങളെ ബാണങ്ങളും പുരികങ്ങളെ ആ കടാക്ഷബാണങ്ങളെ അയക്കുന്നതിനുള്ള ചാപങ്ങളും ആക്കികല്പിച്ചിരിക്കുന്നു. ചാപം മുഴുവനുമില്ല. പകുതി മാത്രമേയുള്ളു. ഓരോ പുരികവും എന്നു മനസ്സിലാക്കേണ്ടതാകുന്നു.

മതിയോ? പോരാ, അത്യധികമായ ഐശ്വര്യങ്ങളുടെ ഉല്പത്തിസ്ഥാനങ്ങളാണവ. ഭക്താഭീഷ്ടൈശ്വര്യപ്രദങ്ങളെന്നു സാരം. പുരികക്കൊടികളുടെ ചലനം ഐശ്വര്യോല്പാദകമാകുന്നു. ലക്ഷ്മീനാഥന്റെ—ഐശ്വര്യദേവതാനാഥന്റെ ഐശ്വര്യദേവതയെ ചൊല്പടിക്കു നിറുത്തുന്ന സാക്ഷാൽ പരിപൂർണ്ണസച്ചിദാനന്ദസ്വരൂപിയുടെ—ഭ്രൂലതകൾ നമ്മളെ പാലിക്കട്ടെ. സകല ദുഃഖങ്ങളും കടയോടെയറുത്തുകളഞ്ഞു രക്ഷിക്കട്ടെ.

പാതാത് പാതാളപാതാത് പതഗപതിഗതേ-
　　ർഭ്രൂയുഗം ഭുഗ്നമദ്ധ്യം
യേനേഷച്ചാലിതേന സ്വപദനിയമിതാഃ
　　സാസുരാദേവസംഘാഃ
നൃത്യല്ലാലാടരംഗേ രജനികരതനോ-
　　രർദ്ധഖണ്ഡാവദാതേ
കാലവ്യാലദ്വയം വാ വിലസതി സമയാ
　　ബാലികാ മാതരം നഃ　　　　　　൪൨

യേന ഈഷച്ചാലിതേന=യാതൊരു ഭ്രൂയുഗത്തിന്റെ അല്പമായുള്ള ചലനത്താൽ, സാസുരാ ദേവസംഘാഃ=ദേവന്മാരും അസുരന്മാരും സ്വപദനിയമിതാഃ=അവരവരുടെ സ്ഥാനത്തിലും വ്യാപാരത്തിലും നിയമനം ചെയ്യപ്പെടുന്നു. രജനികരതനോരർദ്ധഖണ്ഡാവദാതേ നൃത്യല്ലാലാടരംഗേ=അർദ്ധചന്ദ്രക്കലപോലെ നിർമ്മലമായി, നൃത്യസ്ഥാനമായിരിക്കുന്ന ലലാടമാകുന്ന രംഗഭൂവിൽ, സമയാബാലികാമാതരം കാലവ്യാലദ്വയം വാ വിലസതി=ആ നൃത്തകാലത്തു ബാലികാമാതാവായിരിക്കുന്ന കാലവ്യാളദ്വയമോ എന്നു തോന്നുമാറു യാതൊരു ഭ്രൂയുഗം വിലസുന്നു. പതഗപതിഗതേഃ ഭുഗ്നമദ്ധ്യം തത് ഭ്രൂയുഗം നഃ പാതാളപാതാത് പാതാത്= ഗരുഡവാഹനനായ സാക്ഷാൽ മഹാവിഷ്ണുവിന്റെ ഭുഗ്നമ

ധ്യമായ ആ ഭ്രൂയുഗം നമ്മളെ നരകപതനത്തിൽനിന്ന പാലിക്കട്ടെ.

ഭ്രൂയുഗസ്തുതി:—മഹാവിഷ്ണുവിൻെറ ഭ്രൂയുഗം അതിൻെറ ഒരു ചലനംകൊണ്ടു ദേവന്മാരെയും അസുരന്മാരെയും അവരവരുടെ സ്ഥാനങ്ങളിലും വ്യാപാരങ്ങളിലും പ്രവൎത്തിപ്പിക്കുന്നു. പരസ്പരവിരോധികളായ ദേവാസുരന്മാരെപ്പോലും നിലയ്ക്കു നിറുത്തുന്നതിന് അതിൻെറ ഒരു ചലനം മാത്രമേ ആവശ്യമുള്ളു. അതിപരാക്രമശാലികളായ ദേവാസുരന്മാരുടെ നിയന്താവെന്നു പറഞ്ഞപ്പോൾ ബാക്കി കാൎയ്യം പറയാനില്ലല്ലോ. അൎദ്ധചന്ദ്രനെപ്പോലെ വളഞ്ഞു വിമലമായിരിക്കുന്ന തല്ലലാടം. ആ ലലാടമോ ഒരു നൃത്തരംഗമെന്നപോലെ വിലസുന്നു. ആ നൃത്തരംഗത്തിൽ ആണ് ഭഗ്നമധ്യമായ ഭ്രൂയുഗം നടനം ചെയ്യുന്നതു്. ബാലികാമാതാവായ കാളസൎപ്പദംപതിയമോ എന്നു തോന്നുമാറാണ് ആ ഭ്രൂയുഗം വിലസുന്നതു്. ഭ്രൂയുഗത്തിൻെറ ഇരുവശങ്ങളിലും ഗണ്ഡങ്ങളുടെ ഉപരിഭാഗത്തു ശോഭായമാനമായി സ്ഥിതിചെയ്യുന്ന കുറുനിരകളെയാണ് ഇവിടെ ബാലികാശബ്ദംകൊണ്ടു ദ്യോതിപ്പിക്കുന്നതു്. ഭ്രൂയുഗത്തെ കാളസൎപ്പദംപതിയമോ എന്നുൽപ്രേക്ഷിച്ചിരിക്കുന്നതിനാൽ അതിന്റെ സമീപത്തു സ്ഥിതിചെയ്യുന്ന ചൂൎണ്ണകുന്തളങ്ങളെ അവയുടെ ശിശുക്കളെന്നു സങ്കല്പിക്കുന്നതിനും സാംഗത്യമുണ്ടു്. ഭ്രൂയുഗത്തെ ഈ ശിശുക്കളുടെ മാതാവായി രൂപണംചെയ്യുകയും ചെയ്യാം. ബാലികാശബ്ദംകൊണ്ടു നൃത്തരംഗത്തിൽ നടനം ചെയ്യുന്ന നടിമാരെ സങ്കല്പിക്കുകയും ചെയ്യാം. അതിവിശാലമായ ലലാടനാട്യരംഗം അവയുടെ നടനത്തിനു യോജിച്ചതും ആകുന്നു. ഇപ്രകാരം സ്ഥിതിചെയ്യുന്ന മഹാവിഷ്ണുവിൻെറ ഭ്രൂയുഗം നരകപതനത്തിൽനിന്നു നമ്മളെ രക്ഷിക്കട്ടെ. കാലവ്യാളദംപതിയമോ എന്നുള്ള ഉൽപ്രേക്ഷയും പതഗപതിഗതി എന്നുള്ള പ്രയോഗവും സൂക്ഷിച്ചുവ

ക്ഷിച്ചാൽ സാസുരാദേവസംഘാഃ എന്നുള്ള പ്രയോഗത്തിന്റെ ഔചിത്യം സ്ഫുടമാകുന്നതാണ്. വിശ്വവ്യാപിയായ വിശ്വമൂൎത്തിയുടെ മൂൎത്തിയിൽ പരസ്പരസ്പൎദ്ധികളായ ജീവജാലങ്ങൾ ഇംഗിതാനുസരണം പ്രവൎത്തിക്കുന്നതിനു സന്നദ്ധമാരായിരിക്കുന്നു. അവയെല്ലാം ഭ്രൂയുഗത്തിന്റെ ഒരു ചലനത്തിനു വിധേയങ്ങളുമാണ്. നരകപതനത്തിൽനിന്നു രക്ഷിക്കുകയാണാവശ്യം. വിഷ്ണുഭക്തന്മാൎക്കു നരകം കണികാണാൻപോലും കിട്ടുകയില്ല. പാതാളശബ്ദം കാളസൎപ്പാകൃതിയിലുള്ള സംസാരത്തെ ദ്യോതിപ്പിക്കുന്നു. ഈ സംഗതികൾ ദൃഢപ്പെടുത്തിക്കൊണ്ടാലോചിച്ചാൽ പദപ്രയോഗത്തിലുള്ള ഔചിത്യം വെളിപ്പെടുന്നതുമാണ്.

ക്രുദ്ധസ്മാരേക്ഷുചാപച്യുതശരനികര-
  ക്ഷീണലക്ഷ്മീകടാക്ഷ-
പ്രോത്ഫുല്ലത്പത്മമാലാവിലസിതമഹിത-
  സ്ഫാടികേശാനലിംഗം
ഭൂയാത് ഭൂയോവിഭൂത്യൈമമഭുവനപതേർ
  ഭ്രൂലതാദ്വന്ദ്വമദ്ധ്യാ-
ദുത്ഥം തത്പുണ്ഡ്രമൂൎദ്ധ്വംജനിമരണതമഃ
  ഖണ്ഡനംമണ്ഡനംനഃ ൪൩

യത്പുണ്ഡ്രം=യാതൊരു ഗോപിക്കുറി. ക്രുദ്ധസ്മാരേക്ഷുചാപച്യുതശരനികര ക്ഷീണലക്ഷ്മീകടാക്ഷ പ്രോത്ഫുല്ലത് പത്മമാലാവിലസിതമഹിത സ്ഫാടികേശാനലിംഗം=ക്രുദ്ധനായ സ്മരന്റെ ഇക്ഷുചാപത്തിൽ നിന്നു തുരുതുരെപ്പുറപ്പെടുന്ന ശരനികരങ്ങളെ ക്ഷീണിപ്പിക്കുന്നതായ മഹാലക്ഷ്മിയുടെ കടാക്ഷങ്ങളാകുന്ന വികസിച്ച താമരപ്പൂക്കളെക്കൊണ്ടുണ്ടാക്കിയതും അത്യന്തം വിലസുന്നതും മഹിതവും സ്ഫടികമയവും ആയ ശിവലിംഗം എന്നതുപോ

ലെ. ശോഭതേ=ശോഭിക്കുന്നു. ഭ്രൂലതാദ്വന്ദ്വമധ്യാദുത്ഥം=പുരികക്കൊടികളുടെ മധ്യത്തിൽനിന്നുയൎന്നതും. ജനിമരണതമഃഖണ്ഡനം=ജനനമരണരൂപമായ തമസ്സിനെ ഖണ്ഡിക്കുന്നതുമായ. ഭുവനപതേഃ=ഭുവനപതിയുടെ. മണ്ഡനംതത്ഊൎദ്ധ്വം പുണ്ഡ്രം=അലങ്കരണരൂപമായ ആ ഊൎദ്ധ്വപുണ്ഡ്രം. നഃ ഭൂയഃവിഭൂത്യൈ ഭൂയാത്=നമുക്ക് അത്യധികമായ ഐശ്വൎയ്യത്തിനായിക്കൊണ്ടു ഭവിക്കട്ടെ.

പുണ്ഡ്രസ്തുതി:— കാർമേഘശ്യാമളകോമളനായ വിഷ്ണുഭഗവാന്റെ ശോഭാസർവസ്വമായ നിടിലത്തിൽ ഭ്രൂലതകളുടെ മദ്ധ്യത്തിൽ നിന്നും അതിധവളമായ ഒരു ഗോപിക്കുറി ഉയൎന്നു പ്രശോഭിക്കുന്നു. ആ ഗോപിക്കുറി കണ്ടാൽ അതി ധവളമായി അച്ഛസ്ഫടികസങ്കാശമായിരിക്കുന്ന ഒരു ശിവലിംഗമാണെന്നുതന്നെ തോന്നിപ്പോകും. ഇവിടെ വൈഷ്ണവശൈവാഭേദം സ്ഫുരിപ്പിച്ചിരിക്കുന്നതും ചിന്ത്യമാകുന്നു. ശിവലിംഗത്തിനു മാല ചാൎത്തുക സാധാരണ പതിവാണ്. ഈ ശിവലിംഗത്തിനും ഒന്നാന്തരം ഒരു മാല ചാൎത്തീട്ടുണ്ട്. എന്താണുമാല? അലങ്കരണസർവസ്വമായ ആ ഗോപിക്കുറിയിൽ നിന്നു പ്രിയപത്നിയായ മഹാലക്ഷ്മി തൃക്കടാക്ഷങ്ങളെ ഒരിക്കലും പിൻവലിക്കുന്നില്ല. സകല സൗന്ദൎയ്യസാരസർവസ്വമായി അവതരിച്ച ലക്ഷ്മീഭഗവതിയും കണ്ണിമക്കാതെ സദാസമയവും നോക്കിക്കൊണ്ടിരിക്കുന്നു എന്നു പറഞ്ഞതുകൊണ്ട് ആ ഗോപിക്കുറിയുടെ സൗന്ദൎയ്യാതിശയം ധ്വനിക്കുന്നു. ശക്തിസ്വരൂപിണിയായ ഭഗവതിയുടെ കടാക്ഷങ്ങളാകുന്ന വികസിച്ച താമരപ്പൂക്കൾ കൊണ്ടാണു മാലയുണ്ടാക്കിയിരിക്കുന്നത്. അതായത് കടാക്ഷാവലിയാകുന്ന മാലയാണണിഞ്ഞിരിക്കുന്നതെന്നു സങ്കല്പം. ആ കടാക്ഷങ്ങളുടെ സ്ഥിതിയോ? അതികഠോരനായ മകരധ്വജന്റെ കരിമ്പുവില്ലിൽനിന്നു തുരുതുരെപ്പുറപ്പെടുന്ന ശരനികരങ്ങളെ ക്ഷീണിപ്പിക്കുന്നതാണ്. കുസുമശരാ

തിശായിയാണെന്നുമാത്രമല്ല: അവയെ അത്യന്തം ക്ഷീണിപ്പിക്കുന്നതുമാണു്. ശിവൻ ശരപ്രയോക്താവിനെ ഭസ്മീകരിച്ചു. ശിവലിങ്ഗമാകട്ടെ ശരാവലിയെ മാലയായണിയുകയും പ്രയോഗിക്കുന്നവളെ പരിപൂർണ്ണമനോരഥയാക്കിത്തീർക്കുകയും ചെയ്യുന്നു. ഇവിടത്തെ സാഹിത്യരസം അത്യന്തം ആസ്വാദ്യംതന്നെ. സംസാരാത്മകമായ ജനനമരണരൂപമാകുന്ന തമസ്സിനെ ഉൻമൂലനാശം ചെയ്യുന്നതാണു് ആ ഗോപിക്കുറി എന്നുപറഞ്ഞാൽ ആ ഗോപിക്കുറി മനോമുകുരത്തിൽ പ്രതിബിംബിച്ചാൽ പിന്നെ ആ ജീവാത്മാവിനു ജനനമരണമില്ല. മോക്ഷംതന്നെ. "അലങ്കാരപ്രിയോവിഷ്ണുഃ" എന്നുള്ളതുകൊണ്ടു് അദ്ദേഹത്തിന്റെ ഗോപിക്കുറി ആ ശരീരത്തിനു—സജലജലദനീലശ്യാമളമായ കളേബരത്തിനു്—സൗന്ദര്യവൽനവിനുതകുന്ന ഒരു അലങ്കരണംതന്നെയാണെന്നു വിവക്ഷ. ആ ഗോപിക്കുറി സകലൈശ്വര്യപ്രദായിയായിഭവിക്കട്ടെ ഇഹപരലോകൈശ്വര്യദായിയായി ഭവിക്കണമെന്നല്ല ഉദ്ദേശം. പിന്നെയോ? സച്ചിദാനന്ദസ്വരൂപമായ മോക്ഷൈശ്വര്യത്തെത്തടവില്ലാതെ പ്രദാനം ചെയ്യട്ടെ എന്നാകുന്നു.

ക്രൂ

പീഠീഭൂതാളകാന്തേ കൃതമുകുടമഹാ-
　　ദേവലിംഗപ്രതിഷ്ഠേ
ലാലാടേ നാട്യരംഗേ വികടതരതടേ
　　കൈടഭാരേശ്ചിരായ
പ്രോദ്ഘാട്യൈവാത്മതന്ദ്രീ പ്രകടപടകുടീം
　　പ്രസ്ഫുരന്തീം സ്ഫുടാംഗം
പടീയം ഭാവനാഖ്യാം ചടുലമതിനടീ-
　　നാടികാം നാടയേന്നഃ. ൪൪

പീഠീഭൂതാളകാന്തേ=പീഠംപോലെ ആയിത്തീർന്ന അളകാന്തത്തോടുകൂടിയതും. (കേശം ഉണ്ടാകുന്ന ദേശത്തിന്റെ

സമീപദേശം) കൢതമുകുടമഹാദേവലിംഗപ്രതിഷ്ഠേ=ശിവലിംഗപ്രതിഷ്ഠ ചെയ്തതാണോ എന്നു തോന്നുമാറു സ്ഥിതി ചെയ്യുന്ന മകുടത്തോടുകൂടിയതും വികടതരതടേ=വിശാലമായ തടപ്രദേശത്തോടുകൂടിയതും ആയ. കൈടഭാരേഃ ലലാടേ നാട്യരംഗേ=കൈടഭാരിയുടെ നെററിത്തടം തന്നെയാകുന്ന നാട്യരംഗത്തിൽ നഃ പടീയം ചടുലമതിനടീ=നമ്മുടെ ചതുരയായി സ്വഭാവേനതന്നെ ചാപലയായിരിക്കുന്ന ഈ മതിതന്നെയാകുന്ന നടി. ആത്മതന്ദ്രീപ്രകടപടകുടീം പ്രോദ്ഘാട്യ=തന്റെ ആലസ്യരൂപമായ പ്രസിദ്ധതിരശ്ശീലയെ മാററിയിട്ട്. സ്ഫുടാംഗംപ്രസ്ഫുരന്തീം=അംഗംപ്രതി തേജസ്സിനെ പ്രസ്ഫുരിപ്പിക്കുന്നവളായി. ഭാവനാഖ്യാംനടീം=ഭാവന എന്നു പേരോടുകൂടിയിരിക്കുന്ന നാടികയെ. നാടയേത്=നടനം ചെയ്യിക്കട്ടെ.

ലലാടസ്തുതി:— തന്തിരുവടിയുടെ ലലാടം അതിവിശാലമായിരിക്കുന്നു. ലലാടത്തിന്റെ ഉപരിഭാഗത്തിൽ കേശോദ്ഗമദേശത്തിന്റെ അധോഭാഗത്ത് തത്പ്രാന്തദേശം വിലസുന്നു. ആ പ്രദേശം ശിവലിംഗപ്രതിഷ്ഠചെയ്തതാണോ എന്നു തോന്നുമാറു മനോഹരമായിരിക്കുന്നു. അവിടെ തന്തിരുവടിയുടെ തിരുമുടി ശോഭായമാനമായി സ്ഥിതിചെയ്യുന്നു തല്ലലാടത്തെ ഒരു നാട്യശാലയാക്കിക്കല്പിച്ചിരിക്കുന്നു. ആ നാട്യശാലയിൽ അതിചതുരയായി ചപലയായിരിക്കുന്ന നമ്മുടെ ബുദ്ധയാകുന്ന നടി എത്തിയിരിക്കുന്നു. ആ നടി അതായതു ബുദ്ധി തന്റെ ഭാവന എന്നു പ്രസിദ്ധയായ നാടികയെ — സ്വകന്യകയെ — വളരെക്കാലം നർത്തനം ചെയ്യിക്കട്ടെ. നമ്മുടെ മനസ്സ് ഭഗവാന്റെ ലലാടപ്രദേശത്തിൽ ഇടവിടാതെയുള്ള ധ്യാനനിഷ്ഠയോടുകൂടി വളരെക്കാലം സ്ഥിതിചെയ്യട്ടെ എന്നു താല്പര്യം. ആ നടി ആദ്യം എന്താണു ചെയ്യേണ്ടതു്. സ്വകീയമായ മടിയാകുന്ന തിരശ്ശീല നീക്കിക്കളയണം. നാട്യരംഗത്തിൽ തി

രംഗശ്ശീല (കർട്ടൻ) നീക്കീട്ടുവേണമല്ലോ നടനവിദഗ്ദ്ധയ്ക്കു പ്രവേശിക്കുന്നതിന്. അതായതു് മതിക്കു് ഒരിക്കലും ആലസ്യം വരരുതെന്നു വിവക്ഷ. പിന്നെയോ അംഗംപ്രതി പരിസ്ഫുരിക്കുന്ന കാന്തിയുള്ള നാഡികയെക്കൊണ്ടാണു നർത്തനം ചെയ്യിക്കേണ്ടതു്. നമ്മുടെ ഭാവന ഓരോനിമിഷവും തെളിഞ്ഞുതെളിഞ്ഞു വരേണ്ടതാകുന്നു. ആലസ്യം തീന്നു് തന്തിരുവടിയിൽ ഭാവന ആവേശിച്ചാൽ നിമിഷംതോറും സ്ഫുടമായി പരിസ്ഫുരിച്ചുകൊണ്ടിരിക്കുമെന്നുള്ളതു സുപ്രസിദ്ധമാണു്. മതി സ്വഭാവേന ചപലയാണു് ചാപല്യംകൊണ്ടു സ്ഥിരതയില്ലാതെ വരുന്നു. ആ മതിയിൽ നിന്നാവിർഭവിക്കുന്ന ഭാവന മാതാവിനെപ്പോലെയോ ഒരു മാററുകൂടിയോ ചപലയാകാവുന്നതാണു്. അപ്രകാരം സ്ഥിതിചെയ്യുന്നതുമാകുന്നു. എന്നാൽ തിരശ്ശീലനീക്കി രംഗത്തുവന്നാൽ ആട്ടം മതിയാക്കാതെ നാടികയ്ക്കു പോകാൻ പാടില്ലാത്തതുപോലെ മടിവെടിഞ്ഞു ഭാവന ലലാടത്തിലെത്തിയാൽ അവിടത്തന്നെ ചിരകാലം വർത്തിക്കേണ്ടതാണെന്നും വർത്തിക്കുന്നതാണെന്നും വിവക്ഷ. മുക്തിസിദ്ധിച്ചാൽ പോകരുതേ എന്നാണെങ്കിൽ ഭഗവത്ഭക്തന്മാർ പരിപൂർണ്ണമുക്തിയ്ക്കല്ല ശ്രമിക്കാറുള്ളതു്. സദാസമയവും ഭഗവാനെ ദർശിച്ചുകൊണ്ടിരിക്കുകയാണു് അവർക്കാവശ്യമായിട്ടുള്ളതു്.

മാലാളീവാളിധാമ്നഃ കുവലയകലിതാ
ശ്രീപതേഃ കുന്തളാളീ
കാളിന്ദ്യാരുഹ്യമൂർധ്നോ ഗളതിഹരശിര-
സ്വർധുനീസ്പർധയാനു
രാഹുർവ്വായാതിവക്ത്രം സകലശശികലാ-
ഭ്രാന്തിലോലാന്തരാത്മാ
ലോകൈരാലോച്യതേയാ പ്രദിശതുസകലൈഃ
സാഖിലം മംഗളം നഃ ൪൯

യാ=യാതൊരു മഹാവിഷ്ണുവിൻെറ കുന്തളാളി. കുവലയകലിതാമാലാളി ഇവ=കരിംകൂവളപ്പൂകൊണ്ടു നിമ്മിതയായ മാലാപരമ്പരയാണെന്നോ? അഥവാ ഹരശിരസ്വഃസ്ധു ശ്രീസ്പൎദ്ധയാ=ശ്രീപരമേശ്വരൻെറ ശിരസ്സിൽ സ്ഥിതിചെയ്യുന്ന ദേവഗംഗയോടുള്ള സ്പൎദ്ധഹേതുവായി. കാളിന്ദീ=കാളിന്ദീനദി. ആരുഹ്യ=മഹാവിഷ്ണുവിൻെറ ശിരസ്സിൽ ആരോഹണം ചെയ്തിട്ടു്. മൂർദ്ധ്നാഗളതിനു=ആ മൂൎദ്ധാവിൽനിന്നു ഗളിക്കുന്നതാണെന്നോ? അഥവാ സകലശശികലാഭ്രാന്തിലോലാന്തരാത്മാരാഹുഃ=പൂൎണ്ണചന്ദ്രനാണെന്നുള്ള ഭ്രാന്തിനിമിത്തം ഇളകിക്കൊണ്ടിരിക്കുന്നഅന്തരാത്മാവോടുകൂടിയരാഹു. വക്ത്രംയാതി=തിരുമുഖത്തെ ഗമിക്കയാണെന്നോ? സകലൈഃലോകൈഃ=സകല ലോകരാലും. ആലോച്യതേ=ആലോചിക്കപ്പെടുന്നു. അളിധാമ്നഃശ്രീപതേഃ=വണ്ടിൻെറ ശോഭാനിചയംപോലെ ശോഭായമാനനായ മഹാലക്ഷ്മീമണാളൻെറ. സാകുന്തളാളി=ആ കുന്തളാളി. നഃഅഖിലം മംഗളം പ്രദിശതു=നമുക്കു സകല സൌഭാഗ്യങ്ങളും നൽകട്ടെ.

കുന്തളസ്തുതി:—മഹാലക്ഷ്മീമണാളനായ മഹാവിഷ്ണുവിൻെറ മനോഹരമായ വാർകുന്തളം വിലസുന്നു. അതു കാണുന്നവർ കരിംകൂവളപ്പൂക്കളാൽ തീൎത്ത മാലാപരമ്പരയാണോ എന്നു സംശയിക്കുന്നു. പോരാ കാർമേഘകളായകോമളയായ കാളിന്ദിയാണോ എന്നും സംശയിക്കുന്നു. കാളിന്ദി അവിടെ വരാൻ കാരണമെന്തു്? ശ്രീപരമേശ്വരൻെറ തിരുമുടിയിൽ സകലലോകപാവനിയായ ഗംഗാനദി വിലസുന്നതു കാളിന്ദിനദി ദൎശിച്ചു. ആ ദേവഗംഗയോടു ഒരു മുഴുത്ത അസൂയയുണ്ടായി. അതുക്കായോ എന്നാൽ ഞാൻ വിശ്വരൂപിയായ വിഷ്ണുഭഗവാൻെറ വിശാലശിരസ്സിൽതന്നെ കുടികൊണ്ടുകൊള്ളാം. എന്നു വിചാരിച്ചു അവിടെ സ്ഥിരവാസം ഉറപ്പിച്ചു. ഉറപ്പിച്ചോ? അവിടെനിന്നൊഴുകിത്തുടങ്ങിയിരിക്കുന്നു. അങ്ങനെയാ

ണോ എന്നായി സംശയം (ദേവഗംഗ തൃപ്പാദത്തിൽനിന്നു പ്രവഹിക്കുന്നതാണെന്നുകൂടെ ചിന്തിക്കേണ്ടതാണ്) പാദാംബുജപ്രവാഹിയായ ഗംഗയെ അതിശയിക്കണമെങ്കിൽ ശിരഃപ്രവാഹിയായിത്തീരണമല്ലോ. അഥവാ മുഖമാകുന്ന മുഴുമതിയെക്കണ്ടിട്ടു മുഴുഭ്രാന്തനായിത്തീൎന്ന രാഹു ചഞ്ചലമനസ്കനായിട്ടു ഗ്രസിക്കാനടുക്കുകയാണോ എന്നായി പിന്നൊരു സംശയം. പൂൎണ്ണചന്ദ്രനെയാണു രാഹു ഗ്രസിക്കുന്നതെന്നുള്ളതുകൊണ്ടു താദൃശൗചിത്യം സ്ഫുരിക്കുന്നു. ലോകൎക്കു ഇപ്രകാരം ഓരോ ആലോചനയ്ക്കു ഹേതുഭൂതമായ തന്തിരുവടിയുടെ സജലജലദനീലശ്യാമളാകാരനായ— വണ്ടിൻ ശോഭാനിചയംപോലെ ശോഭായമാനനായ മഹാലക്ഷ്മീമണാളനായ മഹാവിഷ്ണുവിന്റെ കുന്തളം നമുക്കു സകലവിധ മംഗളങ്ങളെയും പ്രദാനംചെയ്യട്ടെ.

സുപ്താകാരാഃ പ്രസുപ്തേ ഭഗവതി വിബുധൈ-
രപ്യദൃഷ്ടസ്വരൂപാ
വ്യാപ്തവ്യോമാന്തരാളാ സ്തരളരുചിജലാ-
രഞ്ജിതാഃ സ്പഷ്ടഭാസഃ
ദേഹച്ഛായോദ്ഗമാഭാരിപുവപുരഗുരു-
പ്ലോഷരോഷാഗ്നിധൂമ്യാഃ
കേശാഃകേശിദ്വിഷോ നോ വിദധ തു വിപുല
ക്ലേശപാശപ്രണാശം. ൪൬

ഭഗവതി പ്രസുപ്തേ സതി=ഭഗവാൻ ഉറങ്ങിക്കിടക്കുമ്പോൾ. സുപ്താകാരാഃ=തന്തിരുവടിയുടെ ആകാരം എപ്രകാരമിരിക്കുമോ അപ്രകാരമുള്ള ആകാരമുള്ളവയായി. വിബുധൈഃ അപി അദൃഷ്ടസ്വരൂപാഃ=ദേവന്മാരുപോലും കണ്ടിട്ടില്ലാത്ത സ്വരൂപമുള്ളവയായി. വ്യാപ്തവ്യോമാന്തരാളാഃ=ബ്രഹ്മാണ്ഡഭാണ്ഡം മുഴുവൻ വ്യാപിച്ചവയായി തരളരുചജലാരഞ്ജിതാഃ=ഇളകിക്കൊണ്ടിരിക്കുന്ന ജലസമൂഹത്തി

ന്റെ കാന്തിയേന്തുന്നവയായി, രിപുവപുരഗുരുപ്ലോഷരോഷാഗ്നിധൂമ്യാഃ=ശത്രുശരീരങ്ങളാകുന്ന കാളാഗുരുവിന്റെ ദാഹാവസരത്തിൽ ഉണ്ടാകുന്ന രോഷമാകുന്ന അഗ്നിയുടെ ധൂമസമൂഹമോ എന്നു തോന്നുമാറുള്ളവയായി. സ്പഷ്ടഭാസഃ=തെളിഞ്ഞപ്രഭയുള്ളവയായി. ദേഹഭാസോ യോദ്ഗമാഭാഃ=ഭഗവന്മേനിയുടെ കാന്തിച്ഛട ഉയൎന്നുപോകുന്നതോ എന്നു തോന്നുമാറു സ്ഥിതിചെയ്യുന്നവയായിരിക്കുന്ന. കേശിദ്വിഷഃ കേശാഃ=കേശിനിഷൂദനന്റെ കേശങ്ങൾ. നഃക്ലേശപാശപ്രണാശം വിദധതു=നമ്മുടെ സംസാരക്ലേശപാശപ്രണാശം ചെയ്യട്ടെ.

കേശസ്തുതി:—കായാമ്പൂവിൻ കാന്തിചിന്തുന്ന സജലജലദനീലശ്യാമളനായ കരുണാസാഗരൻ കണ്ണടച്ചു നിദ്രയോടുകൂടി ശയിക്കുമ്പോൾ അടിമുതൽ മുടിവരെ ഒരുപോലെ എന്തുനിറം കാണുന്നുവോ ആ നിറമുടയവയാണു തത്തിരുവടിയുടെ കേശങ്ങൾ. ഉപേന്ദ്രാവതാരംപോലും സ്വീകരിച്ചു ദേവന്മാരെ പരിപാലിച്ച ഭക്താൎത്തിഭഞ്ജനന്റെ കേശങ്ങൾ ഏതുവിധം ഇരിക്കുന്നുവെന്നു് അവർപോലും അറിയുന്നില്ല. പോരാ, ബ്രഹ്മേശാനനന്മാർപോലും അറിയുന്നില്ല. അവയോ ബ്രഹ്മാണ്ഡോദരം മുഴുവൻ നിറഞ്ഞിരിക്കുന്നു. എന്നു പറഞ്ഞാൽ വിശ്വസ്വരൂപിയുടെ വിശാലകേശങ്ങൾ ബ്രഹ്മാണ്ഡദിഗന്തരാളം മുഴുവൻ വ്യാപിച്ചിരിക്കുന്നുവെന്നൎത്ഥം സിന്ധുവിന്റെ തരംഗപരമ്പരകൾ പോലെ പ്രകാശമാനമായിരിക്കുന്ന കേശപാശങ്ങൾ. പിന്നെയോ സ്പഷ്ടഭാസ്സോടുകൂടിയിരിക്കുന്നു. ആനന്ദസന്ദായകമായി തെളിഞ്ഞു വിളങ്ങുന്ന ഭഗവന്മൂൎത്തിയുടെ കാർമേഘസദൃശമായ ദേഹകാന്തി ഊൎദ്ധ്വഭാഗത്തേക്കു നിൎഗ്ഗമിക്കുന്നതാണോ എന്നു കാണികളുടെ ഹൃദയപത്മത്തിൽ സന്ദേഹം ജനിപ്പിക്കത്തക്കവിധം വിലസുന്നവയാണു് ഈ കേശങ്ങൾ. ശത്രുക്കളുടെ ആക്രമണങ്ങളെ

കറുത്തതായിട്ടാണു കവികൾ സങ്കല്പിക്കാറുള്ളതു്. ശത്രുവപുസ്സാകുന്ന കാളാഗുരു അഗ്നിയിലിട്ടെരിക്കുന്നു. അപ്പോൾ അതിൽനിന്നു രോഷമാകുന്ന ഒരു അഗ്നി സമുജ്ജ്വലിക്കുന്നു. ആ അഗ്നിയുടെ ധൂമസമൂഹം ഉദ്ഗമിക്കുന്നു. അതാണോ ഈ കേശങ്ങൾ എന്നും തോന്നാം. കേശങ്ങൾ കേശിനിഷൂദനന്റെയാകുന്നു. കേശിദ്വിട്ടിന്റെ കേശങ്ങൾ എന്താണു ചെയ്യേണ്ടതു്? നമ്മുടെ സംസാരക്ലേശപാശത്തെ കടയോടെ ഖണ്ഡിക്കണം. നമുക്കു ക്ലേശം പലതരത്തിലുണ്ടാകാം. അറിവില്ലായ്കകൊണ്ടു്; ഞാൻ എന്നുള്ള അഹംഭാവംകൊണ്ടു്; രാഗാദികൾകൊണ്ടു്, ദ്വേഷാദികൾകൊണ്ടു്; അഭിനിവേശംകൊണ്ടു്; അത്യധികമായുള്ള ആശകൊണ്ടു്; ഇപ്രകാരം പലവിധത്തിലും ക്ലേശങ്ങളുണ്ടാകാം. അതെല്ലാം ഇവിടെ വിവരിക്കുന്നില്ല. ഈവക സകല ക്ലേശങ്ങളും നമ്മുടെ ഹൃദയത്തെ പാശരൂപേണ ബന്ധിച്ചിരിക്കുന്നു- ആ പാശത്തെ ഖണ്ഡിക്കുന്നതിനു ദുഷ്ടനിഗ്രഹശിഷ്ടപരിപാലനകൎമ്മപടുവായ ഭഗവാൻ വിശ്വേശ്വരന്റെ കേശങ്ങൾക്കു സാമാന്യാതീതമായ സാമൎത്ഥ്യം ഉണ്ടു്. ആ കേശങ്ങൾ നമുക്കുള്ള ഈ വക ദോഷങ്ങൾ തീൎത്തു പരിപാവനമായ ഭക്തി വൎദ്ധിക്കുന്നതിനു വഴിയുണ്ടാക്കിത്തരട്ടെ എന്നാശയം. "യസ്യ കേശേഷു ജീമൂതാഃ" എന്നുള്ളതുകൊണ്ടു മേഘസ്ഥാനം കേശമാണെന്നും ധ്വനിക്കുന്നു.

യത്ര പ്രത്യുപ്തരത്നപ്രവരപരിലസത്-
ഭൂരിരോചിഃപ്രതാന-
സ്ഫൂൎത്ത്യാ മൂൎത്തിൎമ്മുരാരേൎദ്ധ്രുമണിശതചിത-
വ്യോമവദ്ദുൎന്നിരീക്ഷ്യാ
കുൎവ്വത് പാരേപയോധിജ്വലദകൃതമഹാ-
ഭാസ്വദൌൎവ്വാഗ്നിശങ്കാം
ശശ്വന്നഃ ശൎമ്മദിശ്യാത് കലികലുഷതമഃ പാ-
ടനം തത് കിരീടം. ൪൯

യത്ര=യാതൊരുകിരീടത്തിൽ, പ്രത്യുപ്തരത്നപ്രവരപരിലസത്ഭൂരിരോചിഃ പ്രതാനസ്ഫൂർത്ത്യാ=ഖചിതങ്ങളായ (വയ്ക്കപ്പെട്ടിരിക്കുന്ന) ശ്രേഷ്ഠരത്നങ്ങളുടെ, ചുററിലും പ്രകാശമാനങ്ങളായ ശോഭാനിചയത്തിന്റെ സ്ഫുരണംകൊണ്ടു, മുരാരേർമൂർത്തിഃ=മുരവൈരിയുടെ ശരീരം. ദ്യുമണിശതചിതവ്യോമവദ്ദുർന്നിരീക്ഷ്യാ=ഒന്നിച്ചുദിച്ചുയന്ന സൂർയ്യകോടിപ്രകാശംപോലെ നോക്കാൻപാടില്ലാത്തതായിത്തിന്ന ആകാശമായിഭവിക്കുന്നു. പാരേപയോധി=സമുദ്രമദ്ധ്യത്തിൽ, ജ്വലദകൃതമഹാഭാസ്വാദൗർവാഗ്നി ശങ്കാംകുർവ്വത്=അത്യുജ്ജ്വലമായി ജ്വലിക്കുന്ന ഔർവ്വാഗ്നിജ്വാലാമാലയോ എന്നുള്ള ശങ്കയെ ഉണ്ടാക്കുന്നതും, കലികലുഷതമഃപാടനം=കലിയാൽകലുഷമാക്കി ചെയ്യപ്പെട്ട തമസ്സിനെ നശിപ്പിക്കുന്നതുംആയ, തത്കിരീടം=വിഷ്ണുഭഗവാന്റെ ആ കിരീടം, നഃശശ്വത് ശർമ്മദിശ്യാത്=നമുക്കു് എപ്പോഴും മംഗളംതരട്ടെ.

കിരീടസ്തുതി:—കാളമേഘകോമളനായ കരുണാമൂർത്തിയുടെ കോടിസൂർയ്യപ്രകാശാധഃകാരിയായ കിരീടം വിരാജിക്കുന്നു. സഹസ്രഭാസ്കരപ്രഭാഭാസുരങ്ങളായ അനവധി ശ്രേഷ്ഠരത്നങ്ങൾ ആ കിരീടത്തിൽ വയ്ക്കപ്പെട്ടിരിക്കുന്നു. സർവ്വതോവിസാരിയായ അവയുടെ ശോഭാതിശയംകൊണ്ടു ഭഗവന്മൂർത്തി കോടിസൂർയ്യപ്രഭാഭൂഷിതമായ ആകാശംപോലെ ദർശനീയമല്ലാതായി ഭവിച്ചിരിക്കുന്നു. ശരത്കാലനീലമേഘാവൃതമായ ആകാശത്തിൽ ഏകസൂർയ്യൻ ഉദിച്ചുയന്നാൽത്തന്നെ വ്യോമം ദുർന്നിരീക്ഷ്യമാകുന്നു. അപ്പോൾ കോടാനകോടി ആദിത്യന്മാർ ഉദിച്ചുയന്നാലത്തെ കഥ പറയേണ്ടതില്ലല്ലോ. കായാമ്പൂവർണ്ണനായ ഭഗവാന്റെ ശിരസ്സിൽ സ്ഥിതിചെയ്യുന്ന കിരീടത്തിന്റെ ശോഭ ആ വ്യോമസ്ഥിതിയെ താഴ്ത്തിക്കളയുന്നു. പാരാവാരതരംഗപരിശോഭിതമായ സമുദ്രമദ്ധ്യത്തിൽ അത്യുജ്ജ്വലജ്വാലാമാലാവീചീനിചയത്തോടുകൂടി പ്രസ്ഫുരിക്കുന്ന ബഡവാനല

നാണോ എന്ന ശങ്കയെ ഉണ്ടാക്കുന്നതാണു തൽകിരീടം. ഭഗവന്മൂർത്തിയെ സമുദ്രജലമായും തൽകിരീടത്തെ ബഡവാനലനായും രൂപണം ചെയ്തിരിക്കുന്നു. കലികാലദോഷദൂഷിതമാകുന്ന തമസ്സിനെ കടയോടെ നശിപ്പിക്കുന്നതിനു പര്യാപ്തമാകുന്ന തന്തിരുവടിയുടെ കിരീടം ഇപ്രകാരമെല്ലാമിരിക്കുന്ന വിഷ്ണുഭഗവാന്റെ ആ കിരീടം നമുക്ക് എപ്പോഴും മംഗളത്തെ ഉണ്ടാക്കുമാറാകട്ടെ. കോടിസൂര്യപ്രകാശമാനമെന്നും ബഡവാനലസമാനമെന്നും മററുമുള്ള പദപ്രയോഗംകൊണ്ടു ജനനമരണാദി രൂപമായ സംസാരാന്ധതാമിസ്രച്ഛേദകരമാകുന്ന കിരീടമെന്നു ധ്വനിപ്പിച്ചിരിക്കുന്നു.

ഭ്രാന്ത്വാ ഭ്രാന്ത്വാ യദന്തസ്ത്രിഭുവനഗുരുര-
        പ്യബ്ദകോടീരനേകാ
ഗന്തും നാന്തം സമർത്ഥോ ഭ്രമര ഇവ പുനരാ-
        ഭിനാളീകനാളാൽ
ഉന്മജ്ജന്നൂർജ്ജിതശ്രീസ്ത്രിഭുവനമപരം
        നിർമ്മമേതത് സദൃക്ഷം
ദേഹാംഭോധിഃ സദേയാന്നിരവധിരമൃതം
        ദൈത്യവിദ്വേഷിണോ നഃ    ൪൮

ത്രിഭുവനഗുരുഃഅപി=ബ്രഹ്മാവുപോലും, യദന്തഃ=യാതൊരു നാഭീനാളീകനാളത്തിന്റെ അന്തർഭാഗത്തിൽ, അനേകാഃഅബ്ദകോടീഃ=അനവധി സംവത്സരങ്ങളെ, ഭ്രാന്ത്വാ ഭ്രാന്ത്വാഅന്തംഗന്തുംനസമർത്ഥഃ=പലതവണയും പലതരത്തിലും ചുററിത്തിരിഞ്ഞിട്ടും അതിന്റെ അവസാനത്തെ ഗമിക്കുന്നതിന് അസമർത്ഥനായിട്ട്, പുനഃനാഭിനാളീകനാളാൽ ഭ്രമര ഇവ ഉന്മജ്ജൻ ഊർജ്ജിതശ്രീഃ=അന്തം കണ്ടുപിടിക്കണമെന്നുള്ള ആശ നശിച്ചതിനുശേഷം ആ നാഭിനാളീകത്തിന്റെ നാളത്തിൽ നിന്നു ഭ്രമരം എന്നപോലെ ഉയ

ൻവനാവനായി ഊൎജ്ജിതശ്രീയായിട്ട്, അപരം ത്രിഭുവനം തത്സദൃക്ഷംനിൎമ്മമേ=വേറെ ത്രിഭുവനത്തെ അതിന്നു തുല്യ മാകുംവണ്ണം നിൎമ്മിച്ചു. ദൈത്യവിദ്വേഷിണഃനിരവധിഃ സദേഹാംഭോധിഃ=ദൈത്യവിദ്വേഷിയുടെ അതിരില്ലാത്ത ആ ദേഹാംഭോധി, നഃ അമൃതം ദേയാത്=നമുക്കായിക്കൊ ണ്ടു കൈവല്യാമൃതത്തെ ദാനം ചെയ്യട്ടെ.

ശരീരസ്തുതി:— ഓരോ അവയവങ്ങളേയും പ്രത്യേകം പ്രത്യേകം സ്തുതിച്ചതിന്നശേഷം പൊതുവേ ശരീരത്തെ സ്തു തിക്കുന്നു. ബ്രഹ്മാണ്ഡാവിർഭാവത്തിന്നു മുൻപ് അതായതു ഒരു ബ്രഹ്മപ്രളയം കഴിഞ്ഞതിന്നശേഷം അനന്തരസൃഷ്ടി ആരംഭിക്കുന്നതിന്നു മുൻപു ലോകപിതാമഹനായ ബ്രഹ്മ ദേവൻ നാരായണനായ നരകദ്വിട്ടിന്റെ നാഭിനാളീക ത്തിൽ ആവിർഭൂതനായി. ഈ നാഭിസരോജത്തിന്റെ അ ന്തം കണ്ടുപിടിക്കണമെന്ന് അദ്ദേഹത്തിന് ഒരു അതി മോഹം ആവിർഭവിച്ചു. അതിമോഹം ഉണ്ടായാൽ ചു റ്റിക്കറങ്ങുക സാധാരണയാണല്ലോ. നാഭിസരോജനാള ദ്വാരേണ ഉള്ളിലേക്കിറങ്ങി വളരെ വളരെ സംവത്സരം ചു റ്റിക്കറങ്ങി അന്തം കാണാതെ ഒരു വണ്ടിനെപ്പോലെ കറ ങ്ങിക്കറങ്ങി തിരിച്ചുമുകളിലേക്കു വന്നു സ്വസ്ഥാനത്തുപവി ഷ്ടനായി. മുഷ്കു മുഴുവൻ ശമിച്ചു. ഭക്തി ഉൽഭൂതമായി. ആദിനാരായണൻ പ്രത്യക്ഷനായി. കുക്ഷിയിൽ ത്രിഭുവന ത്തെ ദർശിപ്പിച്ചു. അപ്പോൾ അത്യന്തം ഉന്മേഷം ഉ ണ്ടായി. താൻ വിശേശ്വരകുക്ഷിയിൽ ദർശിച്ചതുപോ ലെ അപരമായ ത്രിഭുവനത്തെ നിൎമ്മിച്ചു. ഭ്രമരപദപ്ര യോഗത്തിന്റെ ഔചിത്യം അനിർവാച്യമാകുന്നു. വിശേ ശ്വരസന്നിധിയിൽ ബ്രഹ്മദേവൻപോലും വെറും ഒരു ഭ്രമരം തന്നെ. ഭ്രമരം ഭ്രാന്തിയോടുകൂടി അങ്ങുമിങ്ങും അലഞ്ഞുന ടക്കും. ഒരു സ്ഥിരതയുമില്ല. ബ്രഹ്മദേവന്റെ സ്ഥിതിയും അതുപോലെ തന്നെ. പ്രാരംഭത്തിൽ മുഷ്കുകൊണ്ടു ഭക്തി

ഉദിച്ചില്ല. കിടന്നു ഭ്രമിച്ചു. അവസാനം എല്ലാം നേരെ യായി സംസാരസാഗരസംഭ്രാന്തരായ നമ്മുടെ സ്ഥിതിയോ ഇതിനെക്കാൾ കഷ്ടമെന്നു പറയാനില്ലല്ലൊ. ഒടുവിൽ ഭക്തികൊണ്ടു തത്സദൃശത ലഭിച്ചു തനിക്കുതാൻ പോ ന്നവനായിത്തീരും എന്നുകൂടെ വിവക്ഷ. അപ്രകാരം മ ഹിമാതിശയത്തോടുകൂടിയ ദൈത്യദ്വിട്ടിന്റെ അതിരററ ദേഹാംഭോധി നമുക്കു കൈവല്യാമൃതം നൽകട്ടെ. ദൈ ത്യദ്വിട്ടെന്നതിൽ സംസാരാസുരവിദ്വേഷി എന്നുകൂടെ ധ്വ നിക്കുന്നു. പാൽക്കടലിൽ നിന്നു ജരാമരണനിവാരകമായ അമൃതം ഉത്ഭവിച്ചതുപോലെ ഈ ദേഹാംഭോധിയിൽ നി ന്നു കൈവല്യാമൃതം ഉൽഭൂതമാകും. ഭക്തികൊണ്ടുൽഭൂത മാകുന്ന ആ അമൃതം ഭക്തപരായണനായ പരമേശ്വരൻ നമുക്കു തരുമാറാകട്ടെ. ആ ദേഹാംഭോധിയോ അതിരു വെടിഞ്ഞതാണ്. വിശ്വമൂർത്തിയുടെ വിശാലത വാചാമ ഗോചരമാണല്ലൊ. കാർകൊണ്ടിരുണ്ടു കൊണ്ടലിനിണ്ട ലേകുമാറു വിശ്വവ്യാപിയായ ശരീരത്തെ അതിരററ സമുദ്ര ത്തോടുപമിച്ചതിലും അതിൽനിന്നു കൈവല്യമൃതം ഉത്ഭ വിപ്പിച്ചതിലും പ്രദർശിപ്പിച്ച ഔചിത്യവും അന്യാദൃശമാ യിരിക്കുന്നു.

മത്സ്യഃകൂർമ്മോവരാഹോനരഹരിണപതിർ-
വാമനോജാമദഗ്ന്യഃ
കാകുസ്ഥഃകംസഘാതീമനസിജവിജയീ
യശ്ചകല്കീഭവിഷ്യൻ
വിഷ്ണോരംശാവതാരാഃഭുവനഹിതകരാഃ
ധർമ്മസംസ്ഥാപനാർത്ഥാഃ
പായാസുർമ്മാംതഏതേഗുരുതരകരുണാ
ഭാരഖിന്നാശയായേ. ൪൯

യഃ=യാതൊരു മഹാവിഷ്ണു, മത്സ്യഃ കൂർമ്മഃ വരാഹഃ നരഹരിണപതിഃ വാമനഃ ജാമദഗ്ന്യഃ കാകുസ്ഥഃ കംസ

ഘാതീ മനസിജവിജയീ ച ഭവിഷ്യൻ കല്കീ ച=മത്സ്യമായും കൂർമ്മമായും വരാഹമായും നരസിംഹമായും വാമനനായും പരശുരാമനായും ശ്രീരാമനായും ശ്രീകൃഷ്ണനായും ശ്രീബുദ്ധനായും വരാൻപോകുന്ന കല്കിയായും ഭവിക്കുന്നു. യേ=മഹാവിഷ്ണുവിന്റെ യാവ ചില അവതാരങ്ങൾ. ഭുവന ഹിതകരാഃ ധർമ്മസംസ്ഥാപനാൎത്ഥാഃ=ഭുവനഹിതകരങ്ങളായും ധർമ്മസംസ്ഥാപനാൎത്ഥങ്ങളായും ഭവിക്കുന്നു. തേ ഏതേ വിഷ്ണോഃ അംശാവതാരാഃ=ആ ഈ വിഷ്ണുവിന്റെ അംശാവതാരങ്ങൾ, ഗുരുതരകരുണാഭാരഖിന്നാശയാമാം പായാസുഃ=അത്യധികം വൎദ്ധിച്ച കരുണാഭാരത്താൽ പരവശമാക്കിച്ചെയ്യപ്പെട്ട അന്തഃകരണത്തോടുകൂടി ഭക്തനായ എന്നെ പരിപാലിക്കട്ടെ.



അംശാവതാരസ്തുതി:—ഹയഗ്രീവാപഹൃതവേദാനയനത്തിനു മത്സ്യാവതാരം; അമൃതമഥനാവസരമന്ദരോദ്ധരണത്തിനു കൂർമ്മാവതാരം; ഹിരണ്യാക്ഷാപഹൃതഭൂഭരണത്തിനു വരാഹാവതാരം; ഹിരണ്യകശിപുനിഗ്രഹത്തിനും ഭക്താഗ്രഗണ്യനായ പ്രഹ്ളാദപരിപാലനത്തിനും നരസിംഹാവതാരം; മഹാബലിമദശമനത്തിനും അദിതീദേവിയുടെ ആഗ്രഹപൂരണത്തിനും വാമനാവതാരം; ദുഷ്ടക്ഷത്രിയനിഗ്രഹത്തിനു പരശുരാമാവതാരം; ലോകകണ്ടകരാവണനിഗ്രഹത്തിനും വസിഷ്ഠാഗ്രഹനിവൃത്തിക്കും ശ്രീരാമാവതാരം; ദന്തവക്ത്രശിശുപാലകംസനരകാസുരാദി നിഗ്രഹത്തിനും പരിപൂൎണ്ണാവതാരദ്വാരാ ഭക്താൎത്തിഭഞ്ജനത്തിനും ശ്രീകൃഷ്ണാവതാരം; ഹിംസാദിദുരാചാരധ്വംസനത്തിനു ശ്രീബുദ്ധാവതാരം; കലികലുഷശമനത്തിനുണ്ടാകുവാനിരിക്കുന്ന കൽക്ക്യവതാരം; ഇങ്ങനെയാണു പരമഹംസപരിവ്രാജകാചാൎയ്യവൎയ്യനായ ഭഗവദ്പാദ ശ്രീശങ്കരാചാൎയ്യസ്വാമികളുടെ അഭിപ്രായം ദശാവതാരങ്ങളിൽസാധാരണയായി ഉൾപ്പെട്ടിരിക്കുന്ന ബലഭദ്രാവതാരത്തെ നിരസിച്ചു ബുദ്ധാവതാരത്തെ

ഭഗവദ്പാദർ സ്വീകരിച്ചതെന്തുകൊണ്ടു്? എന്നൊരു ചോദ്യം എതിർപക്ഷത്തുനിന്നു വരുന്നതിന്നു് ഈ പദ്യം ഹേതുവാകുന്നു. അതിനു സമാധാനമായി എന്റെ അല്പ ബുദ്ധിയിൽ തോന്നുന്ന ചില സംഗതികൾ ഇവിടെ വ്യക്തമാക്കാമെന്നു വിചാരിക്കുന്നു. ഒരവസരത്തിൽ രണ്ടവതാരത്തിന്റെ ആവശ്യം കാണുന്നില്ല. എന്നാൽ പരശുരാമ ശ്രീരാമാവതാരങ്ങൾ ഏകദേശം സമീപിച്ചല്ലേ എന്നു ചോദിക്കുന്നപക്ഷം ശ്രീരാമന്റെ അവതാരകാൎയ്യോദ്ദേശങ്ങൾ നിറവേറിത്തുടങ്ങിയതുമുതൽ പരശുരാമനെ സംബന്ധിച്ചു് അധികമൊന്നും കേട്ടിട്ടില്ല. പരശുരാമനോടു വില്ലു വാങ്ങിച്ചതുമുതൽ മാത്രമേ സാക്ഷാൽ ശ്രീരാമാവതാരോദ്ദേശം തുടങ്ങുന്നുള്ളു. സുബാഹുവധാഹല്യാമോക്ഷാദികൾ ഉദ്ദേശത്തിലകപ്പെടുന്നില്ലയോ എന്നാണെങ്കിൽ അതിനെ കാൎയ്യമായി ഗണിക്കാനില്ല. വിശ്വാമിത്രാജ്ഞയനുസരിച്ച അവ നടത്തുന്നു എന്നു മാത്രമേയുള്ളു. സൂക്ഷിച്ചുനോക്കിയാൽ സീതാവിവാഹവും വിശ്വാമിത്രാജ്ഞാനുസരണമാണെന്നറിയാം. പരശുരാമനോടു വില്ലുവാങ്ങിച്ച ശ്രീരാമനു പൂൎവ്വജന്മത്തിലെ വില്ലെടുത്തപ്പോൾ വൈഷ്ണവകല പൂൎത്തിയായി ലഭിച്ചതുപോലെ കാണികൾക്കു കൂടി തോന്നി എന്നും കാണുന്നുണ്ടു്. പോരെങ്കിൽ ബലഭദ്രാവതാരം അനന്താംശസംഭവമാണെന്നു പ്രകടമായി പ്രസ്താവിക്കയും ചെയ്യുന്നിരിക്കുന്നു. അനന്തനും വിഷ്ണുവും ഒന്നല്ലേ എന്ന ചോദ്യത്തിന്നു് ഇവിടെ സമാധാനം പറയേണ്ടതില്ല. അതും വിഷ്ണ്വംശമെന്നു വരുത്തിയാൽ ലക്ഷ്മണനേയും ആ കൂട്ടത്തിൽ ചേൎക്കാതെ തരമില്ല. ഒരവതാരംകൊണ്ടു നടത്തേണ്ടതായ കാൎയ്യങ്ങളിൽ വിശേഷിച്ചധികമൊന്നുംതന്നെ ബലഭദ്രർ നടത്തിയതായി തെളിയുന്നുമില്ല. മേഘനാദവധാദി അമാനുഷകാൎയ്യങ്ങൾ പലതും ലക്ഷ്മണൻ സാധിച്ചതായി കാണുന്നും ഉണ്ടു്. അതങ്ങനെയിരിക്കട്ടെ. കപിലാദി പല അവതാരങ്ങളും പ്രാധാന്യേനയുള്ളപ്പോൾ അതു വെ

ടിഞ്ഞു ബുദ്ധനെത്തന്നെ സ്വീകരിച്ചതെന്തുകൊണ്ടു്? ബുദ്ധൻ വൈദികകർമ്മധ്വംസകനല്ലേ? ആചാര്യപാദർ അതു സ്വീകരിച്ചതു നന്നായോ? എന്നാണെങ്കിൽ അതിനും അല്പം സമാധാനം പറയാം. "യദ്യദ്വിഭൂതിമത്" ഇത്യാദി ഭഗവദ്ഗീതാപദ്യവ്യാഖ്യാനം മുൻപു ഞാൻ ചെയ്തതിൽ വായനക്കാർ മനസ്സിരുത്തണമെന്നപേക്ഷിക്കുന്നു. അവ്വിധമുള്ള പല അവതാരങ്ങളെത്തള്ളിയാണു ശ്രീബുദ്ധനെ ഭഗവദ്പാദർ കൈക്കൊണ്ടിരിക്കുന്നതു്. അദ്വൈതമതപരിപാലകനായ ആചാര്യപാദരാണു് ഇതു ചെയ്തിരിക്കുന്നതു്. കർമ്മജ്ഞാനഭക്തിമാർഗ്ഗങ്ങളിൽ കർമ്മമാർഗ്ഗം ദുഷിച്ച സമയത്താണു ബുദ്ധാവതാരം. അവിടെ അങ്ങനെയൊരവതാരമുണ്ടായില്ലെങ്കിൽ വൈദികമതം തന്നെ നാമാവശേഷമാകുകയില്ലായിരുന്നോ എന്നുകൂടെ സംശയിക്കേണ്ടതാണു്. സനാതനമതം അനാചാരവലയിൽ കുടുങ്ങി കഴുത്തിൽ കയറു മുറുകിയപ്പോൾ ആ കയററുത്തയാളാണു മഹാത്മാവായ ശ്രീബുദ്ധൻ. ആ ബുദ്ധനോടു് ആചാര്യപാദർക്കുള്ള വലിയ കടപ്പാടാണു ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നതു്. ഹിന്ദുമതാനുയായികളിൽ പലരും ബുദ്ധനെ വൈദികമതധ്വംസകനെന്നു പറഞ്ഞുവരുന്നുണ്ടു്. എന്നാൽ അതു ശരിയല്ല: സൂക്ഷ്മമാലോചിച്ചാൽ ഹിന്ദുമതവും ബുദ്ധമതവും തമ്മിൽ ഭിന്നമല്ല. കർമ്മമാർഗ്ഗാനുസാരികൾ സനാതനമതത്തെ അനാചാരാഗ്നിയിൽ ഹോമിക്കാൻ ചെയ്ത യത്നം നശിപ്പിച്ച പരിശുദ്ധസനാതനമതാഗ്രഗണ്യനാണു ശ്രീബുദ്ധൻ. ജീവികളുടെ ഉല്പത്തി ജലത്തിൽതുടങ്ങി മനുഷ്യപര്യന്തമാണെന്നുള്ളതത്വം കൂടെ ഇവിടെ ഉല്ലേഖിക്കുകയും ചെയ്യാം. പരിപൂർണ്ണമായ ശ്രീകൃഷ്ണാവതാരത്തിൽ, ശ്രീരാമനിൽ മനുഷ്യത്വം എന്നപോലെ ദേവത്വവും പൂർത്തിയായി കാണുന്നു. ബുദ്ധാവതാരത്തിൽ സത്വഗുണപരിപൂർണ്ണത കാണുന്നു. കൽക്യവതാരം സകലലോകക്ഷേമത്തിനുമാണെന്നും കാണുന്നുണ്ടല്ലോ, വി

സ്തരഭയം ശങ്കിച്ച് ഇവിടെ നിറുത്തുന്നു. വിഷ്ണുവിൻെറ അവതാരങ്ങളെന്തിനാണ്? ഭുവനഹിതത്തിനും ധർമ്മസംസ്ഥാപനത്തിനും അതുകൊണ്ടുതന്നെ സാധുപരിപാലനത്തിനും ആകുന്നു. എപ്പോഴാണവതാരമുണ്ടാകുന്നതു്? ഈ രണ്ടു ചോദ്യത്തിനുകൂടി അല്പം സമാധാനം പറയുന്നു. "പരിത്രാണായസാധൂനാം വിനാശയചദുഷ്കൃതാം ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമിയുഗേയുഗേ" "യദായദാഹിധർമ്മസ്യ ഗ്ലാനിർഭവതിഭാരത! അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനംസൃജാമ്യഹം" ഓരോ യുഗത്തിലും ആവശ്യപ്പെട്ടപ്പോഴൊക്കെ അവതാരം ഉണ്ടാകുന്നു. ദുഷ്ടന്മാരിൽനിന്നു സാധുക്കൾക്കുപദ്രവമുണ്ടായാൽ സാധുജനപരിപാലകനായ ഭഗവാൻ ദുഷ്ടനിഗ്രഹത്തിനും സാധുപരിപാലനത്തിനും ആവിർഭവിക്കുന്നു. സാധുക്കൾക്കപജയവും ദുഷ്ടർക്കു വിജയവും സംഭവിച്ചാൽ അവിടെ ധർമ്മത്തിന് അധഃപതനവും അധർമ്മത്തിന് അഭ്യുദയവും സിദ്ധിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ഭഗവത്കർമ്മംകൊണ്ടു ധർമ്മത്തിനു സംസ്ഥാപനം സിദ്ധിക്കുകയും ചെയ്യുന്നു. ഈ പദ്യങ്ങൾകൊണ്ടു ധർമ്മസംരക്ഷണസാധുസംരക്ഷണ ദുഷ്ടനിഗ്രഹശിഷ്ടപരിപാലനകർമ്മങ്ങൾ ചെയ്യുന്നതിനായി കച്ചകെട്ടിയിരിക്കുന്നവരൊക്കെയും തദവതാരങ്ങളെന്നു ധ്വനിക്കുന്നു. എന്നാൽ അവതാരം അനേകം കാണുമല്ലൊ? ഉണ്ടു്. അവയിൽ പത്തവതാരത്തിനു പ്രാധാന്യം കല്പിച്ചിരിക്കുന്നു എന്നു മാത്രമേയുള്ളു. ഈ തത്വം കൂടെ ഉദ്ദേശിച്ചുകൊണ്ടു ബുദ്ധതത്വം വീക്ഷിക്കുന്നവർ ഭിന്നാഭിപ്രായക്കാരായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു. ബുദ്ധാവതാരമുണ്ടായില്ലെങ്കിൽ സനാതനമതവും തന്മൂലം ഭാരതാഭിമാനവും ഇതിനു മുൻപുതന്നെ നശിച്ചുപോകുമായിരുന്നു. അങ്ങനെ വരികയില്ല നിശ്ചയം. ഇപ്രകാരം സനാതനമതത്തിനുടവുതട്ടുമെന്നു കാണുന്ന അവസരങ്ങളിൽ ഉൽഭൂതങ്ങളായവയെയാണു ദശാവതാരങ്ങൾ എന്നു പറയുന്നതു്. അപ്രകാരമെല്ലാമിരിക്കുന്ന അംശാവ

താരങ്ങൾ ഭക്താഗ്രഗണ്യനായ എന്നെ പാലിക്കട്ടെ. ആ അവതാരങ്ങൾ ഗുരുതരകരുണാഭാരഖിന്നാശയങ്ങളോടുകൂടിയാണു പരിപാലിക്കേണ്ടതു്. ഭക്താർത്തിഭഞ്ജനത്തിൽ അത്യാവേശം ഭഗവാനു സംഭവിക്കുന്നതാണു്. ഭക്തന്മാരിൽ ഒതിരററ കരുണ അദ്ദേഹം പെരുമാറും പോരാ, ആ കരുണയുടെ ഭാരത്താൽ അദ്ദേഹത്തിൻെറ ഹൃദയം പരവശമായിപ്പോകും. പരവശമായാൽ പിന്നെ എന്താണു ചെയ്യുന്നതു് എന്നു് അറിയാൻ പാടില്ലാതെ തീരുകകൂടെ ചെയ്യും. അപ്പോൾ ഗുണമേ ചെയ്യുകയുള്ളോ എന്നാണെങ്കിൽ സകല ഗുണസ്വരൂപനായി ആനന്ദസ്വരൂപനായി പ്രകൃതിയിൽ നിന്നു ഭിന്നനായിരിക്കുന്ന പുരുഷനാണദ്ദേഹം. സത്വരജസ്തമോഗുണാത്മികയായ പ്രകൃതിയാണു വികൃതികളെല്ലാം ചെയ്യുന്നതു്. അപ്രകാരമുള്ള മനഃസ്ഥിതിയോടുകൂടെ ഭഗവദവതാരങ്ങൾ എന്നെ പരിപാലിക്കട്ടെ.

യസ്മാദ് വാചോനിവൃത്താഃസമമപിമനസാ
ലക്ഷണാമീക്ഷമാണാഃ
സ്വാത്ഥാലാഭാത് പരാത്ഥവ്യപഗമകഥന-
ശ്ലാഘിനോവേദവാദാഃ
നിത്യാനന്ദംസ്വസംവിന്നിരവധിമമൃതം
സ്വാന്തസംക്രാന്തബിംബ-
ച്ഛായാപത്യാപിനിത്യംസുഖയതിയമിനോ
യത്തദവ്യാന്മഹോനഃ ൫൦

യത് "യാതൊരു മഹസ്സ്, യസ്മാത് മനസാസമംവാചഃഅപി=യാതൊന്നുങ്കൽനിന്നു് മനസ്സോടുകൂടി വാക്കുകളേയും, നിവൃത്താഃ=നിവത്തിക്കുന്നവരായി (അതു് ഇതുതന്നെ എന്നിങ്ങനെ അറിയുന്നതിനു് അസമത്ഥന്മാരായി) ലക്ഷണാം ഈക്ഷമാണാഃ=ലക്ഷണയെ (സൂക്ഷ്മപ്രമാണത്തെ — സൂക്ഷ്മരൂപത്തെ) ഈക്ഷിക്കുന്നവരായി, വേദവാ

ദാഃ=വേദവാദരതന്മാരായി, സ്വാൎത്ഥാലാഭാത് =സ്വാൎത്ഥത്തിന്റെ അലാഭം ഹേതുവായിട്ടുകൂടെ (സ്വാൎത്ഥം സിദ്ധിക്കാതെ) പരാൎത്ഥവ്യപാശമകഥനശ്ലാഘിനഃ=പരാൎത്ഥനിരസനകഥനശ്ലാഘികളായിരിക്കുന്ന, യമിനഃ=യമികളെ, സ്വാന്തസംക്രാന്തബിംബച്ഛായാപത്ത്യാപി=തന്റെ അന്തഃകരണത്തിൽ സംക്രാന്തമായ ബിംബത്തിന്റെ ഛായയുടെ പ്രാപ്തികൊണ്ടുപോലും, നിത്യംസുഖയതി=എപ്പോഴുംസുഖിപ്പിക്കുന്നു; നിത്യാനന്ദം=നിത്യാനന്ദസ്വരൂപമായി, സ്വസംവിത് =സ്വയംപ്രകാശകമായി, നിരവധിം=അവധിയററതായി, അമൃതം=അപരിണാമമായി (കൂടസ്ഥമായി)രിക്കുന്നതത് മഹഃ=ആ മഹസ്സ് നഃസദാഅവ്യാത്=നമ്മളെ എപ്പോഴും രക്ഷിക്കട്ടെ

മഹസ്തുതി:—സത്വരജസ്തമോഗുണാത്മികയായ പ്രകൃതിയിൽനിന്നു മനസ്സിനേയും വാക്കിനേയും നിവൎത്തിപ്പിച്ചും അഥവാ സംസാരാത്മികയായ ലോകപ്രകൃതിയിൽ നിന്നു മനസ്സിനേയും വാക്കിനേയും നിവൎത്തിപ്പിച്ചും ചില മഹൎഷീശ്വരന്മാർ സ്ഥിതിചെയ്യുന്നു. അതു ഇളുതന്നെ എന്നിങ്ങനെ അറിയുന്നതിനസമൎത്ഥന്മാരായിരിക്കുന്നു. "തത്വമസ്യാ"ദി വാക്യാൎത്ഥജ്ഞാനവിഹീനന്മാരായിരിക്കുന്നു. ഭഗവത് സൂക്ഷ്മസ്വരൂപം അറിയുന്നതിനു സദാസമയവും സൂക്ഷിച്ചു വീക്ഷിക്കുന്നു. രൂപം മനസ്സിൽ സങ്കല്പിക്കുന്നു. വേദവാദരതന്മാരായി എന്നു പറഞ്ഞതുകൊണ്ടു വേദാൎത്ഥതത്വമനനശീലന്മാരായി എന്നൎത്ഥം ധരിക്കാം. സ്വാൎത്ഥം ലഭിക്കുന്നില്ല സൂക്ഷ്മമാലോചിച്ചാൽ അവൎക്കു സ്വാൎത്ഥമില്ലെന്നു വെളിപ്പെടും. പരന്മാരുടെ പ്രയോജനത്തിൽ തല്പരന്മാരായിരിക്കും. അതായതു സ്വാൎത്ഥം ലഭിച്ചില്ലെങ്കിലും പരാൎത്ഥത്തിൽ താല്പൎയ്യമുണ്ടായിരിക്കണമെന്നൎത്ഥം. ശ്രേഷ്ഠമായ തത്വാൎത്ഥമെന്നും, പരാൎത്ഥങ്ങളുടെ നിരസനം ഉണ്ടായാലും അതിന്റെ കഥനംകൊണ്ടു ശ്ലാ

ഷോർഹന്മാരാണ്. ആക്ഷേപിക്കുന്നവരുടെ ഗുണകഥനം കൊണ്ടു കൂടി ശ്ലാഘാർഹന്മാരാണ് മഹാന്മാർ. തങ്ങളുടെ മനനശീലത്തെ ആക്ഷേപിക്കുന്നവരുടെ കീർത്തനത്തിലും അവർ മടി വിചാരിക്കുന്നില്ല മേൽപ്രകാരമുള്ള മഹാന്മാരെ വൈഷ്ണവമഹസ്സ് നിത്യം സുഖിപ്പിക്കുന്നു. എങ്ങനെ? അവരുടെ മനസ്സിൽ ഒരു ബിംബച്ഛായ സംക്രമിക്കുന്നു. ആ ഛായയുടെ പ്രാപ്തികൊണ്ടവർ സുഖിക്കുന്നു. മനനശീലന്മാരുടെ മനസ്സിൽ ഒരു തേജസ്സമൂഹം ഉൽഭൂതമാകുന്നു. അതു വൈഷ്ണവമഹസ്സിന്റെ പ്രതിബിംബത്തിന്റെ ഛായ മാത്രമെന്നർത്ഥം. അവക്കു സുഖിക്കുന്നതിന് അതു മതിതാനും. മഹസ്സെങ്ങനെയുള്ളതു്? നിത്യാനന്ദസ്വരൂപം. പല ബ്രഹ്മാണ്ഡങ്ങളിലും അന്തർഭവിച്ചിരിക്കുന്ന ആനന്ദസമൂഹത്തിന്റെ സംപൂർണ്ണസ്വരൂപമാണ്. അവിടെ ആനന്ദമല്ലാതൊന്നുമില്ലെന്നർത്ഥം. സ്വയംപ്രകാശകമാണ്. അതിന് അവധികല്പിക്കാൻ ഇതുവരെ ആരുമുണ്ടായിട്ടില്ല. ഇനി ഒട്ടുണ്ടാകയുമില്ല. ആദ്യന്തരഹിതവും സർവ്വത്ര നിചിതവുമെന്നു താല്പര്യം. സൂക്ഷ്മസ്വഭാവത്തിന് ഒരിക്കലും ഒരുതരത്തിലും മാററം സംഭവിക്കാത്ത ഏകവസ്തു അതായതു സച്ചിദാനന്ദസ്വരൂപമായ ആത്മാവു്. ആ വസ്തുവിനാണ് അമൃതം എന്നു ഭഗവത്പാദർ നാമധേയം ചെയ്തിരിക്കുന്നതു്. ആ മഹസ്സ നമ്മളെ രക്ഷിക്കട്ടെ ഭക്തന്മാക്കു മാത്രമേ ഭക്തപരാധീനാത്മകമായ തന്മഹസ്സ് സങ്കല്പിക്കാൻ സാധിക്കുകയുള്ളൂ. ആ ഭക്തന്മാരെ രക്ഷിക്കട്ടെ എന്നാണു സങ്കല്പം. ഈ പദ്യം സൂക്ഷ്മമായി ചിന്തിക്കുന്നവക്കു ചില സംഗതികൾ പ്രത്യക്ഷപ്പെട്ടും. സത്വരജസ്തമോഗുണാത്മികയായ പ്രകൃതിയിൽനിന്ന് അതീതമായി ഒരു മഹസ്സുണ്ടു്. അതിനെയാണു പ്രകൃത്യതീതനായ പരമപുരുഷനെന്നു നാമകരണം ചെയ്തിരിക്കുന്നതു്.

"സത്യം ജ്ഞാനമനന്തം ബ്രഹ്മ" "സൎവ്വംഹ്യേതത് ബ്രഹ്മ" "ആനന്ദോ ബ്രഹ്മ" "തത്സൃഷ്ട്വാതദേവാനുപ്രാവിശത്" "നിഷ്കളം നിഷ്ക്രിയം" "അസംഗോ നഹി സജ്ജതേ" "ആകാശവത്സൎവ്വഗതഃ" "പൂൎണ്ണമദഃ" ഇത്യാദി ശ്രുത്യുപനിഷത്പ്രകാശിതവും "മയാതതമിദം സൎവ്വം ജഗദവ്യക്തമൂൎത്തിനാ" "ത്വമാദിദേവഃ പുരുഷഃ പുരാണഃ ത്വമസ്യവിശ്വസ്യപരം നിധാനം വേത്താസിവേദ്യം ച പരം ച ധാമ ത്വയാ തതം വിശ്വമനന്തരൂപ" "പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധിപ്രകൃതി സംഭവാൽ" ഇത്യാദി ഭഗവത്ഗീതാപ്രകാശിതവും "ത്വാമാമനന്തിപ്രകൃതിം പുരുഷാൎത്ഥ പ്രവൎത്തിനീം തദ്ദൎശിനമുദാസീനം ത്വാമേവപുരുഷം വിദുഃ" "ഹൃദയസ്ഥമനാസന്നമകാമം ത്വാം തപസ്വിനം ദയാലുമനഘസ്പൃഷ്ടം പുരാണമജരം വിദുഃ" "അഭ്യാസനിഗ്രഹീതേന മനസാ ഹൃദയാശ്രയം ജ്യോതിൎമ്മയം വിചിന്വന്തി യോഗിനഃ സ്ത്വാം വിമുക്തയേ" "സാ ഏവ മൂൎത്തിൎബ്ബിഭിദേത്രിധാ സാ സാമാന്യമേഷാം പ്രഥമാവരത്വം വിഷ്ണോർഹരസ്തസ്യഹരിഃ കദാചിത് വേധാസ്തയോസ്താവപി ധാതുരാദ്യൗ" ഇത്യാദി മഹാകവി കാളിദാസപ്രകാശിതവും "ഉദാസിതാരം നിഗ്രഹീതമാനസൈൎഗ്ഗ്രഹീതമധ്യാത്മദൃശാ കഥഞ്ചന ബഹിൎവ്വികാരം പ്രകൃതേഃ പൃഥഗ്വിദുഃ പുരാതനം ത്വാം പുരുഷംപുരാവിദഃ" ഇതി മഹാകവി മാഘപ്രകാശിതവുമായ ആ പരംജ്യോതിസ്സിനെപ്പററിയാണ് ഇവിടെ ഭഗവത്പാദർ പറഞ്ഞിരിക്കുന്നതു്. ഇവയെല്ലാം വ്യാഖ്യാനമെഴുതുന്നതു് അത്യാവശ്യമല്ലെന്നു കണ്ടതുകൊണ്ടും വിസ്തരഭയംകൊണ്ടും ആകെക്കൂടി അല്പമൊന്നു പറയാമെന്നു വിചാരിക്കുന്നു. "സഗുണോപാസന" "നിൎഗ്ഗുണോപാസനാ" ഇങ്ങനെ ഉപാസനകൾ രണ്ടുതരത്തിലുണ്ടല്ലൊ. അതിൽ സഗുണോപാസന നിൎഗ്ഗുണോപാസനയുടെ പടിവാതലാണു്. പടി തുറക്കുന്നതുവരെ മാത്രമേ സഗു

ണോപാസനയുടെ ആവശ്യമുള്ളു. എന്നാൽ പല ദിക്കുകളിലും "സാരൂപ്യസാലോക്യ,സാമീപ്യസായുജ്യ"മുക്തികളെപ്പററിപ്പറയാറുണ്ട്. അതെല്ലാം നിരൎത്ഥമെന്ന് അസ്മാദൃശന്മാർ പറയുന്നതു് അക്ഷന്തവ്യമായ തെററുതന്നെയായിരിക്കും. ഭക്താഗ്രഗണ്യന്മാരായ പലരും മൂൎത്തിസ്വരൂപേണ ഹൃദയാന്തൎവ്വാസിയായ പരമേശ്വരനെ ദൎശിക്കുന്നതായും ദൎശിച്ചിട്ടുള്ളതായും അറിയുന്നു. സാക്ഷാൽ നാരായണീയകൎത്താവായ പരമഭാഗവതർ—കവികുലകൂടസ്ഥർ—നാരായണീയത്തിൻെറ അവസാനദശകത്തിൽ,

> അഗ്രേപശ്യാമി തേജോ നിബിഡതരകലാ
> യാവലീ ലോഭനീയം
> പീയൂഷാപ്ലാവിതോഹം തദനു തദുദരേ
> ദിവ്യകൈശോരവേഷം
> താരുണ്യാരംഭരമ്യം പരമസുഖരസാസ്വാദ-
> രോമാഞ്ചിതാംഗൈ-
> രാവീതം നാരദാദ്യൈൎവ്വിലസദുപനിഷത്-
> സുന്ദരീമണ്ഡലൈശ്ച

ഇത്യാദി പദ്യദ്വാരാ ഗോലോകവാസിയെ ദൎശിക്കുന്നതായി കാണുന്നുണ്ടു്. എന്നാൽ ഒന്നു ധൈൎയ്യമായി പറയാമെന്നു തോന്നുന്നു. സകല മതങ്ങളുടേയും അധിഷ്ഠാനാത്മകമായി, വിശ്വവ്യാപകമായിരിക്കുന്ന പരബ്രഹ്മം ഏകം "രസോവൈസഃ" എന്നതുപോലെ വിശ്വവ്യാപകമഹസ്സോടുകൂടെ വിലസുന്നുണ്ടു്. "ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടി" എന്നു പറയുന്നതുപോലെ ആ മഹസ്സിൽ നിന്നു്—പരബ്രഹ്മത്തിൽനിന്നു്—സത്വരജസ്തമോഗുണാത്മികയായ പ്രകൃതി ആവിൎഭവിക്കുന്നു. ആ പ്രകൃതിയാണു പിന്നീടു ചരാചരാത്മകമായ പ്രപഞ്ചസൃഷ്ടി ചെയ്യുന്നതു്. മനനശീലന്മാരായ മഹൎഷിപുംഗവന്മാർ പുരുഷാൎത്ഥപ്രവൎത്തിനിയായ

പ്രകൃതിയെന്നും ആ ഏകത്തെത്തന്നെ പറയുന്നു. ആ ഒന്നിൽനിന്നാണ് ബ്രഹ്മവിഷ്ണുരുദ്രാദി പ്രപഞ്ചകർത്താക്കൾ ഉണ്ടാകുന്നതെന്നു പ്രത്യേകം പറയേണ്ടതുമില്ല. ആ മഹസ്സ് നാം വിചാരിക്കുന്നതുപോലെ ഒരു രൂപത്തെ കൈക്കൊള്ളുന്നില്ല. ആ ജ്യോതിസ്സിനെ ദർശിക്കുന്നതിനുള്ള എളുപ്പവഴി മഹാകവി കാളിദാസർ വെളിപ്പെടുത്തിയിരിക്കുന്നു. നിരന്തരാഭ്യാസംകൊണ്ടു നിഗ്രഹീതമായ മനസ്സിനാൽ ഹൃദയാശ്രയമായിരിക്കുന്ന ജ്യോതിസ്സിനെ സംസാരവിമുക്തിക്കായി മഹായോഗികൾ ധ്യാനിക്കുന്നു. സാധാരണക്കാരാൽ അതു ഗ്രാഹ്യമല്ല. ഹൃദയാകാശസ്ഥിതമായി സർവ്വവ്യാപകമായ ആ മഹസ്സിനെ സ്വാധീനമാക്കണമെങ്കിൽ — അന്തർദൃഷ്ട്യാ ദർശിക്കണമെങ്കിൽ — കപടസന്ന്യാസംകൊണ്ടൊന്നും സാധ്യമല്ല. മനസ്സിനെ — ചഞ്ചലാത്മകമായ മനസ്സിനെ — അഷ്ടാംഗയോഗാദി സിദ്ധികളാൽ വശീകൃതമാക്കി ഏകാഗ്രമാക്കി നിറുത്തിക്കൊണ്ടു ധ്യാനിച്ചാൽ ആ മഹത്ജ്യോതിസ്സ് പ്രത്യക്ഷമാകും. അതിൽ പരമായി യാതൊന്നും സിദ്ധിക്കേണ്ട ആവശ്യവുമില്ല. ആ സ്ഥിതിവന്നാൽ "തത്വമസ്യാദി" വാക്യാർത്ഥജ്ഞാനവും സിദ്ധിക്കും. ഭഗവത്പാദർ തന്റെ സ്തോത്രം അവസാനിപ്പിച്ചിരിക്കുന്നതിന്റെ രഹസ്യം ഇത്യാദി സംഗതികളാൽ മനനശീലന്മാർക്ക് കരതലാമലകംപോലെ കാണാൻ സാധിക്കുന്നതാണ്. ഭഗവത്പാദരുടെ ഭക്താനുഗ്രഹമാർഗ്ഗം ആലോചനാമൃതമായിരിക്കുന്നു.

ആപാദാദാ ച ശീർഷ്ണോ വപുരിദമനഘം
വൈഷ്ണവം യഃ സ്വചിത്തേ
ധത്തേ നിത്യം നിരസ്താഖിലകലികലുഷേ
സന്തതാന്തഃപ്രമോദഃ

ജുഹ്വജ്ജിഹ്വാകൃശാനൗ ഹരിചരിതഹവി-
സ്തോത്രമന്ത്രാനുപാഠൈ-
സ്തത്പാദാംഭോരുഹാഭ്യാം സതതമപിനമ-
സ്കുർമ്മഹേ നിർമ്മലാഭ്യാം ൫൰

യഃ=യാതൊരു ഭക്താഗ്രഗണ്യൻ. നിരസ്താഖിലകലികലുഷേസ്വചിത്തേ=കലികലുഷങ്ങളെല്ലാം അകലെത്തള്ളിനീക്കിയിരിക്കുന്ന തന്റെ ചിത്തത്തിൽ. സന്തതാന്തഃപ്രമോദഃ=സദാസമയവും ആനന്ദഭരിതാന്തഃകരണനായി. ജിഹ്വാകൃശാനൗ=രസനാഗ്നിയിൽ. സ്തോത്രമന്ത്രാനുപാഠൈഃ=സ്തോത്രമന്ത്രാനുപാഠങ്ങളെക്കൊണ്ട്. ഹരിചരിതഹവിഃജുഹ്വത്=ഹരിചരിതമാകുന്നഹവിസ്സിനെഹോമിച്ചിട്ട്. ആപാദാദാശീർഷ്ണോഅനഘം വൈഷ്ണവം ഇദം വപുഃ=തൃപ്പാദംമുതൽ തിരുമുടിപര്യന്തമുള്ള അനഘമായി വൈഷ്ണവമായിരിക്കുന്ന ഈ വപുസ്സിനെ. നിത്യംധത്തേ=എപ്പോഴും ധരിക്കുന്നു. നിർമ്മലാഭ്യാം തത്പാദാംഭോരുഹാഭ്യാം=നിർമ്മലങ്ങളായ തത്പാദാംഭോരുഹങ്ങൾക്കായിക്കൊണ്ടു. വയംസതതംഅപിനമസ്കുർമ്മഹേ=നാം എപ്പോഴും നമസ്കരിക്കുന്നു.

ഫലശ്രുതി:—ഭക്താഗ്രഗണ്യൻ സദാസമയവും വിഷ്ണുസ്തോത്രങ്ങൾ ഉച്ചരിച്ചുകൊണ്ടിരിക്കുന്നു. മന്ത്രങ്ങളുടെ ആവർത്തിച്ചാവർത്തിച്ചുള്ള പാഠങ്ങളോടുകൂടി അവൻ ഒരാഹുതി ചെയ്യുന്നു. അഗ്നികുണ്ഡമോ സ്വരസനതന്നെയാണു്. ഹോമദ്രവ്യമോ വളരെ വിശേഷം; വിശേഷശ്രവനായ വിഷ്ണുഭഗവാന്റെ ചരിതംതന്നെയാണതു്. അതായതു് സദാസമയവും വിഷ്ണുസ്തോത്രോച്ചാരണത്തോടുകൂടി കാലയാപനം ചെയ്യണമെന്നർത്ഥം. വൈദികങ്ങളായ മന്ത്രങ്ങളോടുകൂടി യാഗാഗ്നിയിൽ ഹവിസ്സ് അർപ്പണംചെയ്താൽ സകലപാ

പങ്ങളും നശിച്ചു് മോക്ഷം സിദ്ധിക്കുന്നതാണു് എന്നാണ ല്ലോ വച്ചിരിക്കുന്നതു്. എന്നാൽ അതു സ്വർഗ്ഗസുഖങ്ങൾ മാത്രമാണു്. "ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി" തത് പുണ്യക്ഷയത്തിൽ വീണ്ടും ഭൂമിയിൽ പിറക്കണം. എന്നാൽ ഈ ഹോമ—അതായതു വിഷ്ണുനാമസങ്കീർത്ത ന—ഫലം എന്താണെന്നു നോക്കുക. കലികലുഷങ്ങളെ ല്ലാം തദുച്ചാരണമാഹാത്മ്യം കൊണ്ടു തുലഞ്ഞുപോകും. എന്നുപറഞ്ഞാൽ സകല പാപജാലവും നശിക്കുമെന്നു താ ല്പര്യം. അപ്പൊഴേ ശുദ്ധസത്വസ്വരൂപമായ അന്തർഭാഗം അത്യന്തം തെളിയും. ആ സമയം പ്രമോദാതിശയം നി മിത്തം പാദാദിശീർഷപര്യന്തമുള്ള അനഘമായി വൈഷ്ണവ മായ ഈ വപുസ്സ പ്രത്യക്ഷപ്പെടും. തദഭേദത്വം സിദ്ധി ക്കുമെന്നർത്ഥം. അനഘം—പാപലേശസ്പർശിയല്ല ആ വ പുസ്സ്—ശുദ്ധസത്വസ്വരൂപമായ വൈഷ്ണവമഹസ്സിൽ എ വിടെയിരിക്കുന്നു പാപസ്പർശം. ഏതൊരു ഭക്തന്റെ മന സ്സിൽ ഈ വൈഷ്ണവമഹസ്സാവിർഭവിക്കുന്നുവോ അദ്ദേഹ ത്തിന്റെ—ആ പുണ്യപുരുഷന്റെ—അതിനിർമ്മലങ്ങളാ യിരിക്കുന്ന പാദപത്മങ്ങളെ ഞാൻ പ്രണമിക്കുന്നു. സദാ സമയവും—ഇടവിടാതെ—സാഷ്ടാംഗപ്രണാമം ചെയ്യുന്നു. ഭഗവാനെ നമിക്കുന്നതിനുപകരം ഭക്തനെയോ നമിക്കുന്ന തു്? ഇതെന്തുവിശേഷം. ഭഗവാനും ഭക്തനും ഒന്നുതന്നെ; അതുയായില്ലെങ്കിൽ പറയാം. ഭഗവാനെ നമിക്കുന്നതി നേക്കാൾ ഭക്തനെ നമിക്കുക; ഭക്തനെ കീർത്തിക്കുക; ഇ ത്യാദിയാണു് അദ്ദേഹത്തിനു് അത്യന്തം സന്തോഷത്തെ പ്രദാനം ചെയ്യുന്നതു്. ഭക്തപരാധീനനാണദ്ദേഹം. പു രാണപാരായണോദ്ദേശം അതാണു്. "സാധവോഹൃദയം മഹ്യം സാധൂനാം ഹൃദയന്ത്വഹം മദന്യത്തേനജാനന്തിനാ ഹംതേഭ്യോമനാഗപി" ഇത്യാദിയാൽ തദഭേദത്വം കല്പിച്ചു. ബഹുവചനം കുറിക്കാതെഏകവചനം പ്രയോഗിച്ചിരിക്കു ന്നതിന്റെ സ്വാരസ്യം പ്രത്യേകം വക്തവ്യമാണു. മേൽ

പ്രകാരമുള്ള ഭക്തന്മാർ അധികം കാണ്മകയില്ല. പോരെങ്കിൽ തദഭേദംകൊണ്ടു തന്മഹസ്സേകമേയുള്ളു എന്നുംകൂടി ധ്വനിക്കുന്നു. അദ്വൈതമതസ്ഥാപകനായ പരമഹംസപരിവ്രാജകാചാൎയ്യവൎയ്യനായ ഭഗവത്പാദശ്രീശങ്കരാചാൎയ്യസ്വാമികളുടെ ഈ പദപ്രയോഗത്തിന്റെ രസവൈചിത്ര്യാദികൾ ആലോചനാമൃതങ്ങളെന്നല്ലാതെ എന്താണു പറയേണ്ടതു് എന്നു ഞാനറിയുന്നില്ല. വൈഷ്ണവസ്വരൂപം; അനന്തരം തന്മഹസ്സ്; അവസാനമായി ഏകം; തദക്ഷരം; തദജരം; തദമേയം; തദനാദ്യന്തം; ശുദ്ധസത്വസ്വരൂപമായ ആ മഹസ്സ് ഭക്തമാനസാന്തൎഭാഗങ്ങളിൽ സദാ കളിയാടുമാറാകട്ടെ.

ശുഭമസ്തു.



